# THE CHURCH WEEKLY

ചർച്ചുവീക്കിലി ഒററപ്രതി 13 നഃ പൈസ

| വാല്യം XI | 1957 സെപ്തംബർ 1 | ലക്കം 32 |
|---|---|---|


**Thought for the week**

It requires far more of the constraining love of Christ to love our neighbours as members of the heavenly family, than to feel the heart warm to our suffering brethren in Tuscany or Madeira. To love the whole church is one thing; to love—that is, to delight in the graces and veil the defects—of the person who misunderstood me and opposed my plans yesterday, whose peculiar infirmities grate on my most sensitive feeling, is quite another.

Elizabeth Charles.

## സംപൂജ്യനായ ഒരു അദ്ധ്യാപകൻ

ഇംഗ്ളണ്ടിലെ ഈററൺ, ഹാറോ,റഗ്ബി എന്നീസുപ്രസിദ്ധ പബ്ളിക്കുസ്കൂളുകളെപ്പററി ഇംഗ്ലീഷു ഭാഷ പഠിച്ചവരാരും കേൾക്കാതിരിക്കയില്ല. ഇംഗ്ളീഷ് നേതൃനിരയിൽ ലോകപ്രസിദ്ധന്മാരായ പലരും ആ സ്കൂളുകളുടെ സംഭാവനകളാണ്. ആംഗലഭാഷാകവിനിരയിൽ അത്യുന്നതമായ സ്ഥാനം വഹിച്ചിരുന്ന മാത്യു ആർനോൾഡിൻെറ പിതാവ് തോമ്മസ് ആർനോൾഡ് ഈററൺസ്കൂളിൻെറ ഹെഡ്മാസ്റ്റർ ആയിരുന്നു. ചരിത്രം സൃഷ്ടിച്ച ഒരു ഹെഡ്മാസ്റ്ററായിരുന്നു അദ്ദേഹം. എഡ്വർഡ് ചക്രവർത്തി(സപ്തമൻ) വെയിൽസ് രാജകുമാരനായിരുന്ന കാലത്തു് ഈററൺ സ്കൂൾ സന്ദർശിച്ച അവസരത്തിൽ തോമ്മസ് ആർനോൾഡ് തലയിൽ നിന്നു് ഹാററ് മാററാതെയാണു് രാജകുമാരനെ സ്വീകരിച്ചതെന്നു് ഒരു കഥയുണ്ടു്. ചക്രവർത്തിമാരെയും, രാജകുടുംബാംഗങ്ങളെയും കാണുമ്പോൾ തലയിൽ നിന്നു് ഹാറെറടുത്തു് ആദരിക്കുന്നതു് ഒരു ഇംഗ്ളീഷ് മര്യാദയാണു്. അതിനു് വിപരീതമായി തോമ്മസ് ആർനോൾഡ് പ്രവർത്തിച്ചതിനെപ്പററി ആരോ ചോദിച്ചപ്പോൾ സമാരാദ്ധ്യനായിരുന്ന ആ അദ്ധ്യാപക ചക്രവർത്തി പറഞ്ഞതു് ഇപ്രകാരമാണു്. "ഈ സ്കൂൾവളപ്പിൽ എന്നെക്കാൾ ഉന്നതനായ ഒരു വ്യക്തിയുണ്ടെന്നു് ധരിക്കുന്നതു് എൻെറ വിദ്യാർത്ഥികൾക്കു് ആവശ്യമുള്ളതല്ല." ശിക്ഷണത്തിനും,അദ്ധ്യാപനത്തിനും ആ തലമുറയിലെ മോഡൽ അദ്ധ്യാപകൻ എന്നു് ചരിത്രം ഉൽഘോഷിക്കുന്ന തോമ്മസ് ആർനോൾഡ് കൃത്രിമമായ ഒരു വലുപ്പത്തിനെ അഹംഭാവത്തിൻെറ തള്ളലിൽ എത്തിപ്പിടിക്കയല്ലായിരുന്നു. മറെറല്ലാ കാര്യങ്ങളിലും സർവാദരണീയനായിരുന്ന അദ്ദേഹം വിദ്യാർത്ഥികൾക്കു് ഗുരുക്കന്മാരെപ്പററിയുണ്ടായിരിക്കേണ്ട മതിപ്പിനു് ഒരു ദാഹരണം പറഞ്ഞതാണു്. വിദ്യാർത്ഥിസങ്കേതത്തിൽ താൻകൂടെ ഹാറെറടുത്തു് ആദരിക്കുന്ന ഒരു വ്യക്തിയിൽ അനുകരണീയങ്ങളായ പല സ്വഭാവവിശേഷങ്ങളും കുട്ടികൾ പ്രതീക്ഷിക്കും. അദ്ദേഹത്തിൻെറ വീഴ്ചകളാണു് കുട്ടികൾ അധികം കേൾക്കുന്നതെങ്കിൽ അവയെ താനും അഭിനന്ദിച്ചുവെന്നു് കുട്ടികൾ തെററിദ്ധരിക്കാതിരിക്കാൻ കൂടിയാണു് സ്വഭാവമാഹാത്മ്യങ്ങൾക്കു് പ്രാധാന്യം കൊടുത്തിരുന്ന ആ അദ്ധ്യാപകശ്രേഷ്ഠൻ രാജകീയ പദവികൾപോലും അവയ്ക്കു കീഴിലാണെന്നു് കുട്ടികൾക്കു് മാതൃകയായി കാണിച്ചു കൊടുക്കുവാൻ ശ്രമിച്ചതു്. മാത്യു ആർനോൾഡിൻെറ അദ്ധ്യാപകജീവിതം അദ്ധ്യാപക ചരിത്രത്തിലെ ഒരു "ക്ളാസ്സിക്" ആണു്.

അദ്ദേഹത്തിൻെറ മാതൃകായെ അനുസ്മരിപ്പിക്കുന്ന ചില അദ്ധ്യാപകന്മാരെ കേരളത്തിലെ കഴിഞ്ഞ തലമുറയിൽ ചൂണ്ടിക്കാണിക്കുവാൻകഴിയും. ആ നിരയിൽ അതിമാന്യമായ സ്ഥാനംഅലങ്കരിച്ചിരുന്ന മി പി. എം. കുര്യൻ മാസ്റ്റർ ഇക്കഴിഞ്ഞ ചൊവ്വാഴ്ച അതിരാവിലെ പരലോകപ്രാപ്തനായ സംഭവം അദ്ദേഹത്തിൻെറ ബഹുശതം വാത്സല്യശിഷ്യന്മാർക്കു സന്താപകാരണമായിരിക്കും. 85 വയസ്സായിരുന്ന കുര്യൻ മാസ്റ്റർ യുവത്വം തുളുമ്പുന്ന പ്രസരിപ്പോടുകൂടി കോട്ടയത്തും മാങ്ങാനത്തുമുള്ള റോഡുകളിൽ കാണാതായിട്ടു ഏതാനും ദിവസങ്ങളോ ആഴ്ചകളോ ആയിട്ടുള്ളു. കോട്ടയം സി. എം. എസ്സ്. ഹൈസ്കൂളിൻെറ ഹെഡ്മാസ്റ്ററായിത്തന്നെ 25–ൽപരം വർഷങ്ങൾ സേവനം നൽകിയ ആ അദ്ധ്യാപകശ്രേഷ്ഠനെ ക്ലാസ്സുകളിലും, സ്കൂൾവരാന്തകളിലും ഹെഡ്മാസ്ററുടെ ആപ്പീസുമുറിയിലും പുറത്തും കണ്ടിട്ടുള്ള രക്ഷകർത്താക്കൾക്കുപോലും ബഹുമാന്യനായ ഒരു ഗുരുഭൂതനായിട്ടേ അദ്ദേഹത്തെ സ്മരിക്കുവാൻ കഴിയൂ. സി. എം. എസ്സ്. ഹൈസ്കൂളിലെ അദ്ധ്യാപകത്രിമൂർത്തികളെന്നു താൻ നിതാന്തം ആരാധിക്കുന്ന പി. എം. കുര്യൻ മാസ്റ്റർ, കെ. സി. ചെറിയാൻ മാസ്റ്റർ, ററി. സി. ഉമ്മൻ മാസ്റ്റർ എന്നിവരെപ്പററി അത്യാദരപുരസ്സരം പലപ്പോഴും പല പ്രസംഗങ്ങളിലും ഉച്ചൈസ്തരം ശ്രീ. കെ. പി. എസ്

മേനോൻ ഉൽഘോഷിക്കാറുണ്ട്. ഭാരതത്തിൻെറ സീമകളെ അതിലംഘിച്ചുതന്നെ ബുദ്ധിസാമർത്ഥ്യത്തിനും, രാജ്യതന്ത്രജ്ഞതയ്ക്കും സ്വഭാവശ്രേഷ്ഠതയ്ക്കും കീർത്തിധാവള്യം പരത്തിക്കൊണ്ടിരിക്കുന്ന ശ്രീ. കെ. പി. എസ്. മേനോനെപ്പോലെതന്നെ കേരളക്കരയ്ക്കു അഭിമാനം ചാർത്തിയ പല നേതാക്കളും ഈ അദ്ധ്യാപകരുടെ ശിഷ്യപദത്തെപ്പററി ആദരപൂർവ്വം അഭിമാനിക്കാറുണ്ട്. സ്വഭാവനൈർമ്മല്യം, അദ്ധ്യാപനത്തിനുള്ള സാമർത്ഥ്യം, മാതൃകാപരമായ ജീവിതം എന്നിവകൊണ്ടു ശിഷ്യമനസ്സുകളെ തട്ടിഉണർത്തി രാജ്യസേവനത്തിനും സമുദായസേവനത്തിനും സൽപ്രേരണ നൽകുന്ന അദ്ധ്യാപകശ്രേഷ്ഠന്മാരെക്കാൾ ഒരു രാജ്യത്തിനോ സമുദായത്തിനോ വിലമതിക്കാവുന്ന സ്വത്തു മററെന്തുള്ളു എന്നു നാം ചിന്തിക്കേണ്ടതുണ്ട്. കഴിഞ്ഞുപോയ തലമുറയിൽ അങ്ങനെ പലരേയും നമുക്ക് ഓർക്കുവാൻ കഴിയും. ആ നിരയിൽ ഇപ്പോൾ ദിവംഗതനായിരിക്കുന്ന കുഞ്ഞൻമാസ്റ്ററെപ്പററി അറിയാവുന്നവർ, ഇന്നത്തെ അദ്ധ്യാപകലോകത്തിലേക്കു ഒന്നു കണ്ണോടിച്ചുപോകും. ലളിതമായ ജീവിതം, പെരുമാററവിശേഷം, സൗഹാർദ്ദം തുളുമ്പുന്ന സംസാരം, അഗാധമായ ഈശ്വരഭക്തി, കൃത്യനിഷ്ഠ, ദീനാനുകമ്പ, മുതലായവ ഇതുപോലെ തികഞ്ഞ വല്ലവരേയും നമുക്ക് ഒന്നു ദർശിക്കുവാൻ കഴിയുമോ? പണിമുടക്കുമായിഓടിനടന്ന അദ്ധ്യാപകഗണത്തിൽ വല്ലവരെയും നാം കണ്ടുവെന്നു വന്നേക്കാം. എങ്കിലും കുഞ്ഞൻമാസ്റ്ററുടെ തലമുറ നമ്മുടെ കൺമുമ്പിൽ മാർഗ്ഗപ്രദീപം പരത്തിയശേഷം മാറിമറയുകയാണ്. അദ്ധ്യാപകജീവിതം കഴിഞ്ഞു റിട്ടയർ ചെയ്തശേഷവും, മുണ്ടകപ്പാടം അഗതിമന്ദിരം സംബന്ധിച്ചും മററും അദ്ദേഹം നൽകിക്കൊണ്ടിരുന്ന പൊതുജനസേവനം അനർഘങ്ങളായിരുന്നു. സ്വഭാവമഹിമയ്ക്കു പ്രാധാന്യം നൽകുന്ന അദ്ധ്യാപകതലമുറ വിദ്യാഭ്യാസബില്ലുകൾകൊണ്ടു സൃഷ്ടിച്ചുവെന്നുവരികയില്ല. ഈശ്വരദാനമാണതു്. പി. എം. കുഞ്ഞൻമാസ്റ്ററുടെ മാതൃക ഇന്നത്തെ അദ്ധ്യാപകതലമുറയ്ക്കു സൽപ്രേരണ നൽകിയെങ്കിൽ ആ ജീവിതം ധന്യമായി. അദ്ദേഹത്തിൻെറ ആത്മാവിനു ഞങ്ങൾ നിത്യശാന്തി നേർന്നുകൊള്ളുന്നു.

## മലങ്കരസഭയുടെ ഏററവും പുരാതനമായ ചെമ്പുതകിട് (ക്രിസ്ത്വാബ്ദം 230)

ഇതു കൊടുങ്ങല്ലൂർ മഹോദേവർപട്ടണത്തിലെ ക്രിസ്ത്യാനികളുടെ തലവനായ ഇരവികോർത്തനു ശ്രീവീരരാഘവചക്രവർത്തി സമ്മാനിച്ചതാണ്: ശുദ്ധദ്രാവിഡഗ്രന്ഥാക്ഷരങ്ങൾ ധാരാളം കലർന്ന പ്രാചീന തമിഴക്ഷരത്തിൽ എഴുതപ്പെട്ടിരിക്കുന്നു. ഇതിൻപ്രകാരം ഇരവികോർത്തനു ചേരമാൻ ലോകപെരുഞ്ചെട്ടി എന്ന സ്ഥാനവും മണിഗ്രാമപ്പട്ടവും പ്രദാനം ചെയ്തു. മകരവ്യാഴം മീനമാസം ഇരുപത്തൊന്നാം തീയതി ശനിയാഴ്ച രോഹണിനാളിലാണ് ഇതെഴുതിയതു്: കോകാൽ കേളുനായർ നൂറുകൊല്ലം മുമ്പു മദ്രാസ് സർക്കാർ സർവ്വീസിൽ ഒരു ഡിസ്ത്രിക്ട് മുൻസിഫായിരുന്നപ്പോൾ (പിന്നീട് സബ്ജഡ്ജിയായി) മദ്രാസ് ഗവർമെൻറിൻെറ ആവശ്യപ്രകാരം പരിശോധിച്ച് കൃത്യതീയതി 230-ാംമാണ്ടു എന്നു കണ്ടുപിടിച്ചു. അതിനു ശേഷം തിരുവിതാംകൂർ ചരിത്രനിർമ്മാതാവായ ദിവാൻ പേഷ്കാർ ശങ്കുണ്ണിമേനോൻെറ ആഗ്രഹപ്രകാരം തിരുവനന്തപുരത്തെ ഗവൺമെൻറുജ്യോതിശാസ്ത്രജ്ഞൻ സ്വതന്ത്രമായിഒരുകണക്കുണ്ടാക്കിയതിൻെറഫലം:"ഈശാസനം കലിവർഷം 3331, ക്രിസ്ത്വാബ്ദം 230 -ൽ നിർമ്മിക്കപ്പെട്ടതാണെന്നാകുന്നു." ഇപ്രകാരം രണ്ടു ജ്യോതിശാസ്ത്രവിദഗ്ദ്ധന്മാർ ഭിന്നാവസരങ്ങളിലായി, ഒരാൾ മദ്രാസ് ഗവർമെൻറിൻെറ ആവശ്യപ്രകാരവും മറെറയാൾ തിരുവിതാംകൂർ ചരിത്രം തയ്യാറാക്കുന്നതിനുവേണ്ടിയും തീയതി നിർണ്ണയിച്ചിരിക്കുന്നു. അതിനാൽ മൂന്നാം ശതാബ്ദത്തിൻെറ പ്രാരംഭകാലത്തിൽ മലയാളത്തു ഒരു ക്രൈസ്തവസഭ സ്ഥാപിക്കപ്പെട്ടിരുന്നു എന്നുള്ളതിനു ഈ ശാസനം സംശയരഹിതമായ ഒരു തെളിവാണ്. നമ്മുടെ കർത്താവിൻെറ ശ്ളീഹന്മാരിൽ ഒരാളായ മാർത്തോമ്മായാണു നമ്മുടെ സഭയുടെ സ്ഥാപകനെന്നു നമുക്കു ദൃഢമായ പാരമ്പര്യവും ഉണ്ടല്ലൊ.

(ബിഷപ്പ് പത്രോസ് മാർ ഒസ്താത്തിയോസ്)

## ധ്യാനയോഗം.

കോട്ടയം ഭദ്രാസനം മർത്തമറിയം സമാജം ആണ്ടുതോറും നടത്തിവരുന്ന ധ്യാനയോഗം ഈ വർഷം കഞ്ഞിക്കുഴിയിലുള്ള ഓർത്തഡോക്സ് വനിതാഹോസ്റ്റലിൽ വച്ച് സെപ്റ്റംബർ 1മുതൽ 4വരെ റവ. ഫാദർ ടി. ജെ. ജോഷ്വാ ബി എ. ബി. ഡി. യുടെ നേതൃത്വത്തിൽനടത്തപ്പെടുന്നതാണ്.

രണ്ടുസ്നേഹിതന്മാർ

## അദ്ധ്യായം 26

# ചക്രവർത്തിയുടെ ദൂതൻ

എം. കുര്യൻ

"എന്തു്! എൻെറ മകൻ ഒരു യഹൂദപ്പെണ്ണിനെ കല്യാണം കഴിക്കുകയോ? അവൻെറ തല തിരിഞ്ഞുപോയോ?" തെയോഫിലോസിൻെറ സ്വരത്തിൽ വിസ്മയവും കോപതാപാദികളും ഒരേ സമയത്തു് വ്യഞ്ജിക്കുന്നുണ്ടായിരുന്നു.

ലൂക്കോസു മറുപടി പറഞ്ഞു: "തലയ്ക്കല്ല തകരാറു്. ഹൃദയത്തിനാണു്. മറിയാമ്നെയെ കണ്ടുകഴിയുമ്പോൾ അങ്ങയുടെ അഭിപ്രായം മാറുമെന്നുള്ളതിൽ സംശയമില്ല."

തലമുടി കുറേശ്ശെ നരച്ചുതുടങ്ങിയ ആ ഗംഭീരപുരുഷൻ, തലയ്ക്കു കൈ കൊടുത്തു ദുസ്സഹമായ വേദന തിന്നുകൊണ്ടു്, ഒരു കസേരയിലിരുന്നു. "എന്നത്തേക്കാണു് വിവാഹം നിശ്ചയിച്ചിരിക്കുന്നതു്?"
"തീയതിനിശ്ചയിച്ചിട്ടില്ല. അങ്ങയുടെ അനുവാദംകിട്ടാതെമറിയാമ്നെ വിവാഹത്തിനു സമ്മതിക്കില്ല."

"എൻെറ മക്കളേ! ഞാൻ എത്ര മാത്രം നിങ്ങളെസ്നേഹിച്ചു, ലാളിച്ചു വളർത്തി; സഹിഷ്ണതയേറിയ ഒരു പിതാവായി ഞാൻ നിങ്ങളോടു വർത്തിച്ചു. ഇപ്പോൾ, സംഭവിച്ചിരിക്കുന്നതു നോക്കുക! എൻെറ മകനു് ഒരു യഹൂദപ്പെണ്ണിൽ ഭ്രമിച്ചുപോയിരിക്കുന്നുവത്രെ. സാവകാശമായി അതിനെപ്പററി ആലോചിക്കേണ്ടിയിരിക്കുന്നു."

മടിച്ചു മടിച്ചു് ലൂക്കോസു് തുടങ്ങി. "മറെറാരു കാര്യം. നസറേത്തുകാരനായ യേശുവിൻെറ അനുയായി ആയിത്തീരുവാൻ അപ്പൊളോണിയസിനു് ഉദ്ദേശമുണ്ടു്."

ആ വാർത്ത തെയോഫിലോസിൽ യാതൊരു ഭാവഭേദവുമുളവാക്കുന്നതായികണ്ടില്ല. അതൊരു സാരമില്ലാത്ത മട്ടിൽ അദ്ദേഹം പറഞ്ഞു; "സിൽവാനസ് ആ ഗലീലക്കാരനിൽ വിശ്വസിച്ചിരുന്നു. മിക്ക റോമാക്കാരെയുംപോലെ, മിത്രദേവനെ ആരാധിക്കുന്നതിലാണു് എൻെറ ആഗ്രഹം. ഇവിടെ അന്ത്യോഖ്യായിൽ അനേകം നല്ല മനുഷ്യർ നസറേത്തുകാരനിൽ വിശ്വസിക്കുന്നതായി കാണാം."

ന്യായാധിപതി എഴുന്നേററു. "നാം എളുപ്പം വസ്ത്രം മാറുക. ജൂണിയസ് ഗാലിയോയുടെ വീട്ടിൽ അത്താഴത്തിനു പോകണം. ഇനിയും അമാന്തിച്ചാൽ സമയം തെററും."

ഉടുപ്പു മാറുന്നതിനിടയിൽ ലൂക്കോസ് ചോദിച്ചു:
"ജൂണിയസ് ഗാലിയോ അന്ത്യോഖ്യയിൽ എന്തെടുക്കുന്നു?"

"റോമാസാമ്രാജ്യത്തിൽ ഇക്കാലത്തു് തീരെ അപൂർവ്വമായി മാത്രംകാണുന്ന ഒരു സൃഷ്ടിയാണു ഗാലിയോ. ഒന്നാംതരമൊരു രാജ്യതന്ത്രജ്ഞൻ. സ്വന്തം മേൽഗതിക്കുവേണ്ടി പരിശ്രമിക്കുന്നതിനേക്കാളേറെ സാമ്രാജ്യത്തിൻെറ ഉത്തമതാല്പര്യങ്ങൾ പരിരക്ഷിക്കാൻ ബദ്ധകങ്കണനായ ഒരു രാജ്യസ്നേഹി. ചക്രവർത്തിക്കു് ഗാലിയോയെ പരിപൂർണ്ണവിശ്വാസമാണു്. എന്തെങ്കിലും പ്രത്യേക ദൗത്യങ്ങൾക്കു് ഗാലിയോയെ നിയോഗിച്ചുകൊണ്ടിരിക്കും."

സ്വല്പനേരത്തെ മൗനത്തിനുശേഷം, തെയോഫിലോസ് ലൂക്കോസിൻെറ നേരെ തിരിഞ്ഞു; "മകനെ നിൻെറ പരിപാടികളെപ്പററി ഞാൻ ഇതുവരെ ചോദിച്ചില്ല. സൈനികസേവനത്തിലേക്കു തന്നെ മടങ്ങിപ്പോകുന്നുണ്ടോ?"

"ഇല്ല, അവിടെ മുറിവു് വച്ചുകെട്ടുകയും വല്ലപ്പോഴുമൊക്കെ വല്ല ഓപ്പറേഷനും മതിയാവും. കാര്യമായ കർമ്മകുശലതയോ വൈദഗ്ദ്ധ്യമോ ഒന്നും അവിടെ ആവശ്യമില്ല. ഏതെങ്കിലും നഗരത്തിൽ പ്രാക്ററീസു് ആരംഭിക്കണമെന്നാണെൻെറ ആഗ്രഹം."

"അന്ത്യോഖ്യായിൽ ആയിക്കൂടേ?" തെയോഫിലോസിൻെറ കണ്ണുകളിൽ ഒരു തിളക്കം പ്രത്യക്ഷപ്പെട്ടിരുന്നുണ്ടായിരുന്നു. "അങ്ങനെയെങ്കിൽ ഇവിടെ എൻെറ കൂടെ താമസിക്കുകയും ചെയ്യാമല്ലൊ."

ലൂക്കോസു് മന്ദഹസിച്ചു. അതേ. അന്ത്യോഖ്യായിൽ ജോലി ആരംഭിക്കണമെന്നാണു് എൻെറ ഉദ്ദേശം"

തെയോഫിലോസിനു സന്തോഷമായി. "അപ്പോൾ അക്കാര്യം തീരുമാനിച്ചുകഴിഞ്ഞുവല്ലൊ. ഉപയോഗിക്കാത്ത ഒരു ചെറിയ കെട്ടിടം പാതയിറമ്പിൽ ഉണ്ടു്. അതു് ആസ്പത്രിയായി കൊള്ളിക്കാം. ഇനിയും നാം താമസിച്ചുകൂടാ. സമയം തെററിയേക്കും."

ഉരുണ്ടു തടിച്ച ഒരു കുറിയ മനുഷ്യനായിരുന്നു ജൂണിയസ് ഗാലിയോ. സന്തുഷ്ടി പ്രസരിപ്പിക്കുന്ന വദനം. അദമ്യമായ ഉന്മേഷത്തിൻെറ ഉറവിടമാണെന്നു തോന്നും. സ്റ്റോയിക്കു് തത്വശാസ്ത്രജ്ഞനായ സെനിക്കായുടെ സഹോദരനും കവിയായ ലൂക്കൻെറ പിതാവുമായിരുന്നു ഗാലിയോ.

തെയോഫിലോസ് ലൂക്കോസിനെ പരിചയപ്പെടുത്തി.

"ഡോക്ടരാണു്, അല്ലേ? എൻെറ കാലിൽ ഒരു വാതപ്പരു ബാധിച്ചിട്ടു്, ആയിരം പിശാചുക്കൾ ഒരുമിച്ചു കുത്തുന്ന വേദനയുണ്ടു്. അതിനു വല്ല മരുന്നും നിർദ്ദേശിക്കാനുണ്ടോ?"

"സേർജിയസു പൗലൂസിനു വാതപ്പരു പിടിപെട്ടപ്പോൾ ഞാനൊരു പുതിയമരുന്നു പ്രയോഗിച്ചുനോക്കി. അതു് അദ്ദേഹത്തിനു് സുഖം നൽകി."

"ആ മരുന്നു് എവിടെ കിട്ടും?"

എൻെറ സ്നേഹിതനായ പ്രോബസ് മാക്സിമസ് കൊട്ടാരത്തിനു സമീപം ഒരു മരുന്നുകട ആരംഭിച്ചിട്ടുണ്ടു്. നാളെ രാവിലെ ഞാൻ അവിടെ പോയി ഈ മരുന്നു കൊടുത്തയയ്ക്കാൻ പറയാം."

"വളരെ നല്ലതു്. കാൽ സുഖപ്പെടാതെ എനിക്കു് എങ്ങും യാത്ര ചെയ്യാൻ കഴിയാതെയാണിരിക്കുന്നതു്. ആകട്ടെ, സേർജിയസ് പൗലൂസിൻെറ കാര്യം പറഞ്ഞല്ലൊ. എവിടെ വെച്ചാണു് അദ്ദേഹത്തെ സുഖപ്പെടുത്തിയതു്?"

ലൂക്കോസു് സൈനികത്താവളത്തിലെ തൻെറ അനുഭവങ്ങളെപ്പററി ഒരു വിവരണം നൽകി. ഗാലിയോ ഇടയ്ക്കിടെ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരുന്നു. അവസാനം തൃപ്തനായ ഭാവത്തിൽ അദ്ദേഹം പറഞ്ഞു: "ഏതായാലും അവിടംവരെ പോകാതെ കഴിഞ്ഞു. പാഫ്ളഗോണിയാ സമരത്തെപ്പററി ശരിയായ ഒരു റിപ്പോർട്ടു് അയയ്ക്കാൻ ചക്രവർത്തി എന്നോടാവശ്യപ്പെട്ടിരുന്നു. പാഫ്ളഗോണിയയിൽ നമുക്കുനേരിടാമായിരുന്ന ഗുരുതരമായ

ഒരു പരാജയത്തിൽ നിന്നു് സേർജിയസ് നമ്മെ രക്ഷിച്ചുവെന്നാണ്, അപ്പോൾ ഡോക്ടരുടെ അഭിപ്രായം;?''

''എനിക്കതിൽ തെല്ലും സംശയമില്ല.''

അതിൽ എനിക്കു സന്തോഷമുണ്ട്. സേർജിയസ് പൗലൂസും ഞാനും സ്നേഹിതന്മാരാണ്. പക്ഷേ, ആ സേനാനായകനെപ്പററി പലരും അപഖ്യാതി പരത്താൻ ശ്രമിക്കുന്നുണ്ട്. പാഫ്ളഗോണിയാ സമരം സേർജിയസിൻെറ പിടിപ്പുകേടു കൊണ്ടു് വേണ്ടവിധത്തിൽ വിജയിച്ചില്ലെന്നും മററും: തൻെറ സേനാനായകന്മാരെപ്പററി കേൾക്കുന്ന ഏററവും മോശമായ വാർത്ത വിശ്വസിക്കാൻ തയാറായി ഇരിക്കുകയാണ് ചക്രവർത്തി.''

''ഗാലീയോ, നിങ്ങൾ കിലുക്കിയ വഴിയാണ് യാത്രയെങ്കിൽ, ഞാനും അക്കൂട്ടത്തിൽ പോരാം, എൻെറ മകൻഅപ്പൊളോണിയസ് ഒരുയഹൂദപ്പെണ്ണിനെ വിവാഹം ചെയ്യാൻ തീരുമാനിച്ചതായുള്ള സംഭ്രമജനകമായ വാർത്തയുമായിട്ടാണ ലൂക്കോസിൻെറ വരവ്.''

യഹൂദപ്പെണ്ണോ! ഹ ഹ!! കൊള്ളാം. എങ്കിൽ, അവൾ വലിയ സമ്പത്തുകാരി യായിരിക്കണമല്ലൊ.''

ലൂക്കോസു മറുപടി പറഞ്ഞു:''അല്ല; അവൾ ഒരു നെയ്ത്തുകാരൻെറ മകളാണ്.''

''അതു സാരമില്ല. തർസോസിലെ നെയ്ത്തുകാർ വളരെയധികം സ്വാധീനശക്തിയുള്ളവരാണ്.''

''യുവതിയുടെ പിതാവായ അനന്യാസ് നസ്രായനായ യേശുവിൽ വിശ്വസിക്കുന്നവനാണ്. അക്കൂട്ടർ ധന്മാർജ്ജനത്തിൽ വിശ്വസിക്കുന്നില്ല.''

ഗാലിയോയുടെ നയനങ്ങളിൽ ഒരു പുതിയ തിളക്കം ദൃശ്യമായി. ''ഹാ! കൊള്ളാം.ഈ നസ്രായക്കാരെ ലൂക്കോസിനു് അടുത്തറിയാമോ?''

''കുറച്ചൊക്കെ എൻെറ യാത്രയിൽ ഞാൻ അവരിൽ പലരേയും പരിചയപ്പെട്ടിട്ടുണ്ട്.

''രഹസ്യാരാധനക്കാരുടെ കൂട്ടത്തിൽ ഇക്കൂട്ടരുടെ വിശ്വാസം മററു പലതിനേയും അപേക്ഷിച്ചു കൂടുതൽ വേഗത്തിൽ പ്രചരിക്കുന്നതായി തോന്നന്നില്ലേ?''

''രഹസ്യമതങ്ങളെപ്പററി എനിക്കു കാര്യമായി ഒന്നുമറിഞ്ഞുകൂടാ. പക്ഷേ, നസ്രായക്കാരുടെ വിശ്വാസം മിത്രദേവാരാധകരുടേതിൽ നിന്നു വളരെ വിഭിന്നമാണെന്നു് എനിക്കു തോന്നുന്നു.''

''ഏതായാലും ചക്രവർത്തിക്കു നസ്രായരുടെ കാര്യത്തിൽ വലിയ താല്പര്യമുണ്ട്. പ്രത്യേകിച്ചു്, അവരുൾപ്പെട്ട ആ കലാപമുണ്ടായതിൽ പിന്നിട്ട്.''

തെയോഫിലോസ് പറഞ്ഞു. ''പെട്രോണിയസ് അടുത്തയിട അക്കൂട്ടരിൽ പലരേയും മരണശിക്ഷയ്ക്കു വിധിക്കുകയുണ്ടായി. സൈനികസേവനത്തിനും ചക്രവർത്തിയോടു കൂറു പ്രഖ്യാപിക്കാനും അവർ വിസമ്മതിച്ചുവെന്നതാണ കാരണം. ഇത്ര കഠിനമായ ശിക്ഷ നൽകരുതെന്നു ഞാൻ വാദിച്ചുവെങ്കിലും ഫലമുണ്ടായില്ല. മാതൃകായോഗ്യമായ ശിക്ഷ നൽകുന്നതിലാണ പെട്രോണിയസിൽ വിശ്വാസം.''

''നസ്രായരേപ്പററി : പുതിയ ആശങ്കയ്ക്കു് അവകാശമുണ്ട്. ഒരു പുതിയ ഭരണാധിപൻെറ ആഗമനത്തെപ്പററി അവർ പ്രസംഗിക്കുന്നതായി ചക്രവർത്തിയുടെ ചെവിയിൽ എത്തുപെട്ടിരിക്കുന്നു. ആ ഭരണാധിപൻ വന്നു സാമ്രാജ്യത്തെ മറിച്ചിട്ട്, യഹൂദന്മാരുടെ ഒരു ഭരണകൂടം സ്ഥാപിക്കുമത്രെ.''

''അതു വെറും പൊളിയാണ്,'' ലൂക്കോസ് ഉദ്വേഗത്തോടെ പറഞ്ഞു. ''അങ്ങനെയൊന്നും യേശുവിൻെറ പ്രബോധനങ്ങളിൽ കാണാനില്ല. അവ അടങ്ങിയ ഒരു ചുരുൾ ഞാൻ ശ്രദ്ധയോടെ വായിച്ചിട്ടുണ്ട്.

''അതു കൈവശമുണ്ടോ? എനിക്കൊന്നു വായിച്ചാൽ കൊള്ളാമായിരുന്നു.''

ലൂക്കോസു തല കുലുക്കി.

തെയോഫിലോസു പറഞ്ഞു. ലൂക്കോസേ! ആ കഥയൊന്നു പറഞ്ഞു കേൾപ്പിക്കു, സിൽവാനസ് അതു പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്.''

ലൂക്കോസു ചുരുളിൻെറ ചരിത്രം വിവരിച്ചു്, യേശുവിൻെറ പ്രബോധനത്തിൻെറ ഒരു സംഗ്രഹം നൽകി.

''ഇതിൽ പുതിയ ആശയങ്ങളൊന്നുമില്ലെന്നു തോന്നുന്നു. എൻെറ സഹോദരൻ സൈനികമായുംഏതാണ്ടിതൊക്കെത്തന്നെ പറഞ്ഞു കേട്ടിട്ടുണ്ട്.''

തെയോഫിലോസ് സമ്മതം മൂളി ''അരിസ്റ്റോട്ടിലും പ്ളേറേറായും പറഞ്ഞിട്ടുള്ളവതന്നെയാണ് യേശുവിൻെറ പ്രബോധനങ്ങളിലധിക പങ്കുമെന്നു തോന്നുന്നു.''

ഒരു വ്യത്യാസം ഞാൻ കാണുന്നതിതാണ്. അവരുടെ ദൈവമായ യഹോവ ഒരു കാലത്തു ഭൂമിയിൽ സർവ്വാധിപതിയായി വാഴുമെന്നാണ് യഹൂദന്മാരുടെ വിശ്വാസം. അവർ തെരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയാണെന്നു് അവർ വിശ്വസിക്കുന്നു. യഹോവയുടെ പുത്രൻ ഭൂമിയിൽ അവതരിക്കുമെന്നു് അവരുടെ ചില ദീർഘദർശിമാർ പ്രവചിക്കുകയും ചെയ്തിട്ടുണ്ട്. ആ പുത്രനു് അവർ മിശിഹാ എന്ന പേരാണ് നൽകിട്ടുള്ളതു്. യേശുവിൻെറ അനുയായികൾ തങ്ങളുടെ ഗുരുവാണ് മിശിഹായെന്നു് പ്രസംഗിച്ചു നടക്കുന്നു.'' ലൂക്കോസു് വിശദീകരിച്ചു.

''എന്തു്? യേശുവിനെ കുരിശിൽ തറച്ചു കൊന്നില്ലേ?'' ഗാലിയോ അത്ഭുതം പ്രകടിപ്പിച്ചു. ''യഹോവയുടെ പുത്രൻ ആ വിധത്തിൽ കൊല്ലപ്പെടുന്നതിനു് സർവ്വശക്തനായ യഹോവാ സമ്മതിക്കുകയോ? എനിക്കു മനസ്സിലാകുന്നില്ല.''

''ഉത്തമനായ ഒരു മഹാൻെറ പ്രബോധനങ്ങളെ ഭൂമിയിൽ വാഴാൻ വരുന്ന മിശിഹായെപ്പററിയുള്ള പ്രവചനങ്ങളുമായി യേശുവിൻെറ അനുയായികൾ കൂട്ടിക്കുഴച്ചുവെന്നാണെനിക്കു തോന്നുന്നതു്.''

''ഹാ!'' ഗാലിയോ നെട്ടവീർപ്പിട്ടു. ''എല്ലായിടത്തും അതു തന്നെ കഥ. ഈ ചെറിയ രാജ്യങ്ങൾക്കു് റോമാസാമ്രാജ്യത്തിൻെറ ഭാഗങ്ങളായി അടങ്ങിയൊതുങ്ങിക്കഴിഞ്ഞു കൂടേ? ഹേരോദാസ് അഗ്രിപ്പാപോലും തരം കിട്ടിയാൽ നമ്മെ ചതിക്കും. സ്വന്തം അധികാരം പുലർത്താൻ വേണ്ടി ആ മനുഷ്യൻ യഹൂദന്മാരിൽ ഓരോ കൂട്ടരെ തമ്മിൽ പരസ്പരം അടിപ്പിച്ചുകഴിയുകയാണ്. നസ്രായക്കാർ കുഴപ്പം കുത്തിപ്പൊക്കുന്നുവെന്നു് അഗ്രിപ്പാതന്നെയാണ ചക്രവർത്തിയുടെ പക്കൽ നിവേദനം സമർപ്പിച്ചതു്.''

''അതു വാസ്തവമാണെങ്കിൽ, അവർ യേശുവിൻെറ പ്രബോധനങ്ങളനുസരിക്കുന്നില്ലെന്നു സ്പഷ്ടം.'' ലൂക്കോസുപറഞ്ഞു, ''പരസ്പരം സ്നേഹിക്കണമെന്നും വ്യക്തിയുടെ മാഹാത്മ്യത്തെ ആദരിക്കണമെന്നും മററുമാണ് യേശു ഉൽബോധിപ്പിച്ചിട്ടുള്ളതു്.

ഗാലിയോ സന്തുഷ്ടനായി. ''ഞാൻ നാളെത്തന്നെ ഈ വിവരങ്ങൾ ചക്രവർത്തിയുടെ പേർക്കു് എഴുതിക്കൊള്ളാം. ലൂക്കോസു് ചെയ്തതു്

പ്രവചനവും പ്രവചനഗ്രന്ഥങ്ങളും 3

# യഹോവയുടെ അരുളപ്പാട്

(തുടർച്ച)

(ഫാദർ എം. വി. ജോർജ്ജ് എം. ഏ. എസ്. ടി. എം.)

4. പ്രത്യേക പരിതസ്ഥിതികൾ വഴി. യിരമ്യാപ്രവചനം 32–ാമദ്ധ്യായത്തിൽ യിരമ്യാവിൻെറ ഇളയപ്പൻെറ മകൻ ഹനമയേലിനോട്ട് പ്രവാചകൻ അനാഥോത്തിലെ ഒരു നിലം വാങ്ങിയകാര്യം ആസ്പദമാക്കിക്കൊണ്ട് യഹോവ കല്പിച്ചതു് ഇനിയും ഈ ദേശത്തു വീട്ടുകളും നിലങ്ങളും മുന്തിരിത്തോട്ടങ്ങളും ക്രയവിക്രയം ചെയ്യും എന്നാണല്ലൊ. മൺപാത്രത്തിൽ വിലയാധാരം സൂക്ഷിച്ചുവച്ചിട്ടാണ് ഇങ്ങനെ ഒരു ദൂതു് പ്രസ്താവിച്ചിരിക്കുന്നതു്. ഒരു യാദൃശ്ചിക സംഭവത്തിൽനിന്നും പ്രത്യാശയുടെ ഒരു പ്രവചനം ഇവിടെ പ്രവാചകൻ അരുളിച്ചെയ്യുകയായിരുന്നു.

## പ്രവാചകന്മാരുടെ ചുമതലകൾ

a) പ്രസംഗം. പ്രവചനപുസ്തകങ്ങളുടെ ഭൂരിഭാഗവും പ്രവാചകന്മാരുടെ ധീരതയോടുകൂടിയ പ്രസംഗങ്ങളാണ്. നീതിയെക്കുറിച്ചും ന്യായത്തെക്കുറിച്ചും പഴയനിയമത്തിൽ ഏററവും കൂടുതൽ പ്രതിപാദിച്ചിട്ടുള്ളതു് ആമോസുമുതലുള്ള പ്രവാചകന്മാരാണ്. മീഖായുടെ വാചകത്തിൽ "മനുഷ്യാ നല്ലതെന്തെന്നു അവൻ നിനക്കു കാണിച്ചു തന്നിരിക്കുന്നു. ന്യായം പ്രവൎത്തിപ്പാനും ദയാതല്പരനായിരിപ്പാനും നിൻെറ ദൈവത്തിൻെറ സന്നിധിയിൽ താഴ്മയോടു നടപ്പാനുമല്ലാതെ എന്താണ് യഹോവാ നിന്നോടു ചോദിക്കുന്നതു്." (6:8) എന്ന പ്രസ്താവനയിൽ പ്രവാചകന്മാരുടെ പ്രസംഗങ്ങളിലെ പ്രധാന വിഷയങ്ങളായ ന്യായം, ദയ, താഴ്മ ഇവയേക്കുറിച്ച് ഒരുമിച്ചു പറഞ്ഞിരിക്കുകയാണ്. [ഓരോ പ്രവചനപുസ്തകവും വായിച്ച് സന്മാർഗ്ഗപ്രമാണപ്രധാനങ്ങളായ പ്രസംഗങ്ങൾ പ്രത്യേകം കണ്ടുപിടിച്ചു പഠിക്കുക.]

b) ഭൂതകാലവ്യാഖ്യാനം

യറുശലേം ദേവാലയത്തിൻെറ പതനത്തിനു ശേഷം യിരമ്യാപ്രവാചകൻ അതിനു കാരണമായ യിസ്രയേൽ ജനത്തിൻെറ പാപത്തേക്കുറിച്ചു പിന്നെയും വിളിച്ചുപറയുന്നുണ്ട്. വിലാപങ്ങളുടെ പുസ്തകം, ഇടിഞ്ഞുകിടന്ന യറുശലേം ദേവാലയത്തെ നോക്കിക്കൊണ്ട് ആ പ്രവാചകൻ കരഞ്ഞ കരച്ചിലാണ്. കടന്നുപോകുന്ന ഏവരുമായുള്ളോരേ നിങ്ങൾക്ക് ഇതു ഏതുമില്ലയോ (വിലാപങ്ങൾ 1: 12) എന്നു് ചോദിക്കുന്ന ചോദ്യം ഏതു ഹൃദയത്തെയാണ് സ്പർശിക്കാത്തതു്. കൂടാതെ യിരമ്യാ 7: 12 15; 42:2–6 യെഹസ്കിയേൽ 16, 20 എന്നീ അദ്ധ്യായങ്ങൾ നോക്കുക.

c) വരുവാനുള്ള കാര്യങ്ങളെക്കുറിച്ചുള്ള പ്രവചനം. ഉടനെ തന്നെ സംഭവിപ്പാനുള്ള കാര്യങ്ങൾ സാധാരണ ബുദ്ധിയുപയോഗിച്ച് ദൈവസഹായത്താൽ പ്രവചിക്കുവാൻ മിക്ക പ്രവാചകന്മാൎക്കും കഴിഞ്ഞിട്ടുണ്ട്. ഉദാഹരണമായി അസ്സീറിയായുടെ ആക്രമണത്തിനു് ഇസ്രായേൽ കീഴടങ്ങേണ്ടിവരുമെന്നു ആമോസും ഹോശയായും പ്രവചിച്ചു. അതുപോലെ തന്നെ സിറിയൻ അതിൎത്തികളിൽകൂടി സെനഖെറിബ് തെക്കോട്ടു മാർച്ചുചെയ്തുകൊണ്ടിരുന്നപ്പോൾ എന്താണു സംഭവിക്കുവാൻ പോകുന്നതെന്നു യെശയ്യാ പ്രവാചകൻ അറിയുകയും ആയതു് അതുപോലെ തന്നെ നടക്കുകയും ചെയ്തു. കൂടാതെ നെബൂഖദ്നെസർ രാജാവു് യറുശലേം ദേവാലയത്തെ നശിപ്പിക്കുമെന്നും യഹൂദന്മാരെ അടിമകളായി പിടിച്ചുകൊണ്ടു പോകുമെന്നു് യിരമ്യാവും യെശയ്യാവും പ്രവചിച്ചതു് അതുപോലെ തന്നെ സംഭവിച്ചു. യെശയ്യാ 40 മുതലുള്ള അദ്ധ്യായങ്ങളിൽ രണ്ടാമത്തെ യെശയ്യാവു എന്നു വേദപഠിതാക്കൾ വിളിച്ചു വരുന്ന പ്രവാചകൻ പ്രവചിച്ചതുപോലെ തന്നെ പേർഷ്യൻ രാജാവായ കോരേശിൻെറ കാലത്തു ഇസ്രയേൽ മക്കൾ അടിമനുകത്തിൽ നിന്നും വിട്ടുവിക്കപ്പെട്ടു. (2) വിദൂരഭാവിയിലുള്ള കാര്യങ്ങൾ പൊതുവായി പ്രവചിക്കുന്നതു്. ഇതിനുദാഹരണമായി സമാധാനത്തോടുകൂടി ഭരിക്കുവാൻ വരുന്ന രാജാവിനെക്കുറിച്ചുള്ള പ്രവചനവും യെശയ്യാ 11. 1–10 വരെ 32: 1 8 വരെ അനുതാപത്തിൻെറ ഫലമായി ക്ഷമലഭിച്ചു യിസ്രയേൽ ജനത്തെ ജീവിച്ചു ഉണങ്ങിയ അസ്ഥിയോടുള്ള പ്രവചനവും (യെശയ്യാ 36, 37) കഷ്ടതയനുഭവിക്കുന്ന ദാസനെക്കുറിച്ചുള്ള വപ്രചനവും (യെശയ്യാ 53 ദൈവിക ആട്ടിടയനെക്കുറിച്ചുള്ള വിവരണവും 34 വിശാലമായ ദൈവരാജ്യത്തെക്കുറിച്ചുള്ള ചിത്രീകരണവും യെശയ്യാ 60, മീഖാ 4:1–7 വരെ ഉൾപ്പെടുത്താം. ഇവ മിക്കവാറും മശിഹായെക്കുറിച്ചുള്ള പ്രവചനങ്ങളായിരുന്നു. (അടുത്ത ലക്കത്തിൽ മശിഹായെക്കുറിച്ചുള്ള പ്രവചനങ്ങൾ.)

---

ഒരു വലിയ ഉപകാരമാണ്. ഇനിയും എനിക്ക് ഈ അവധിക്കാലം സാമാധാനമായിക്കഴിക്കാം."

അന്നു രാത്രി സ്വഗൃഹത്തിലേയ്ക്കു മടങ്ങുമ്പോൾ ഒരു ചിന്ത ലൂക്കോസിൻെറ മനസ്സിനെ ശക്തിയായി മഥിക്കുന്നുണ്ടായിരുന്നു. തർസോസിൽനിന്നു യാത്ര പുറപ്പെടുന്നതിനു മുമ്പു ശൗലുമായുണ്ടായ സംഭാഷണം ആ യുവാവു് ഓർമ്മിച്ചു. അക്കാര്യം ഗാലിയോയോടു പറയാൻ മറന്നുപോയതിലാണ് ഡോക്ടർക്കു സങ്കടം. ശൗലിൻെറ വചനം ഇപ്പോഴും കാതുകളിൽ വന്നലയ്ക്കുന്നതുപോലെ തോന്നി. "ഭൂമി ദൈവത്തിൻേറതാണ്, ദൈവപുത്രനു് എന്തുകൊണ്ടു അതിന്മേൽ ഭരണം നടത്തിക്കൂടാ.........ദൈവപുത്രൻ ഭൂമിയിലെ ഭരണാധികാരികളുടെ മുമ്പിൽ തല നമിക്കണമോ?"

ഈ വസ്തുത പറയാതെ പോന്നതു തെററിപ്പോയിരിക്കുമോ? ലൂക്കോസ് അന്ധാളിച്ചു. എന്തൊക്കെയായാലും, അതൊരു ഒരു വ്യക്തിയുടെ അഭിപ്രായം മാത്രമാണല്ലൊ എന്നു് ആ യുവാവു് സമാശ്വസിച്ചു. ഒരു വ്യക്തിയുടെ വാക്കുകൾ ഒരു ജനതയെയോ ഒരു സാമ്രാജ്യത്തേയോ എങ്ങനെ ബാധിക്കാനാണ്?

—

## സ്റ്റുഡൻറസ്സ് മൂവ്മെൻറ്

അടുത്ത വർഷം തിരുമൂലപുരം ബാലികാമഠം ഹൈസ്കൂളിൽവച്ച് നടത്തപ്പെടുന്ന സിറിയൻ വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ (ഇപ്പോൾ ഓർത്തഡോക്സ് സ്റ്റുഡൻറ്

പ്രതിവാരപ്രഭാഷണം (TheSermon for the week)

# ക്രിസ്തുമാർഗ്ഗം പ്രായോഗികമോ?

(എം. തൊമ്മൻ ബി. എ.)

“ആകയാൽ നിങ്ങളുടെ സ്വർഗ്ഗീയ പിതാവു് സൽഗുണപൂർണ്ണൻ ആയിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ.”(മത്തായി 5: 47)

നമ്മുടെ കർത്താവായ യേശുക്രിസ്തു പഠിപ്പിച്ചിട്ടുള്ളതും തന്റെ ജീവിതത്തിൽ ദൃഷ്ടാന്തീകരിച്ചു കാണിച്ചിട്ടുള്ളതുമായ ഉന്നതാദർശങ്ങളും പ്രമാണങ്ങളും മനുഷ്യന്റെ ദൈനംദിനജീവിതത്തിൽ അസാദ്ധ്യവും അപ്രായോഗികവും ആയതുകൊണ്ടു് അവയെ അത്ര കാര്യമായി കണക്കാക്കേണ്ട ആവശ്യമില്ല എന്നു ചിന്തിക്കുന്ന അസംഖ്യം ആളുകൾ ഇന്നു ലോകത്തിലുണ്ടു്. ക്രിസ്ത്യാനികളിൽതന്നെയും ഒരു നല്ല പങ്കു് ഈ ചിന്താഗതിക്കാരാണെന്നു വേണം വിചാരിക്കുവാൻ. സമുദായങ്ങളുടെയും വ്യക്തികളുടെയും ജീവിതത്തെ നിയന്ത്രിക്കുന്ന പല നിയമസംഹിതകൾ നിലവിലുണ്ടു്. അവയെല്ലാംതന്നെ സാധാരണ മനുഷ്യന്റെ കഴിവിനപ്പുറമല്ലാത്തവയും, ലംഘിച്ചാൽ അവഹേളനത്തിനും ശിക്ഷക്കും ഇടയാക്കുന്നവയുമാണു്. മോഷ്ടിക്കരുതു്, അല്ലെങ്കിൽ വ്യഭിചാരം ചെയ്യരുതു് എന്നുള്ള നിയമം എല്ലാ പരിഷ്കൃതസമുദായങ്ങളും അംഗീകരിക്കുന്നതാണു്. സാധാരണ ഗതിയിൽ ഏതാണ്ടു് എല്ലാവക്കും തന്നെ പാലിക്കുവാൻ കഴിയാവുന്ന ഒരു നിയമമായതുകൊണ്ടും വ്യക്തിജീവിതത്തിന്റെയും സമുദായജീവിതത്തിന്റെയും ഭദ്രതക്കു് ആവശ്യമായതുകൊണ്ടുമാണു് ഇങ്ങനെയുള്ള ഒരു നിയമം എല്ലാവർക്കും ബാധകമാക്കപ്പെട്ടിരിക്കുന്നതു്. വളരെ അധികം ആളുകൾ പല കാരണങ്ങളാൽ ഈദൃശനിയമങ്ങളെ ലംഘിക്കുന്നുണ്ടായിരിക്കാം. എന്നാൽ അവയെ ലംഘിക്കാതെ ജീവിക്കുന്നവരും വളരെയുണ്ടു്. നമ്മുടെ കർത്താവിന്റെ ഗിരിപ്രഭാഷണത്തിൽ കാണുന്ന ആദർശവും പ്രമാണങ്ങളും ഇവയിൽനിന്നെല്ലാം ഉപരിയാണു്. സമുദായം “വ്യഭിചാരം ചെയ്യരുതു്” എന്നു മാത്രം പറയുമ്പോൾ, വ്യഭിചാരചിന്തയോടുകൂടി സ്ത്രീയെ നോക്കുന്നതുതന്നെ വ്യഭിചാരത്തിനു തുല്യമാണെന്നു് ക്രിസ്തു ഉൽബോധിപ്പിക്കുന്നു. ലോകത്തിന്റെ നിയമസംഹിതകളും ക്രിസ്തുവിന്റെ ആദർശവും തമ്മിൽ വലിയ അന്തരമുണ്ടെന്നു വ്യക്തമാണു്. ആദ്യത്തേതു് പ്രായോഗിക പരിധിക്കുള്ളിൽ സ്ഥിതിചെയ്യുന്നതും രണ്ടാമത്തേതു് മിക്കവാറും അപ്രായോഗികവുമാണു്. ലോകജീവിതത്തിൽ ആവശ്യവും ഏറെക്കുറെ പ്രായോഗികവുമായിട്ടുള്ള നിയമസംഹിതകളും ക്രിസ്തുവിന്റെ പരിപൂർണ്ണവും അസാദ്ധ്യവുമായ പ്രമാണങ്ങളും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ? ക്രിസ്തുവിന്റെ പ്രമാണങ്ങൾക്കു് ഈ ലോകത്തിൽ എന്തെങ്കിലും പ്രസക്തിയുണ്ടോ? ആവശ്യമുണ്ടോ? എന്നുള്ള ചോദ്യങ്ങൾ ശ്രദ്ധേയങ്ങളാണു്. സമുദായത്തിന്റെ നിയമങ്ങൾ ശിക്ഷ, പ്രതിഫലം എന്നീ പരിഗണനകൾക്കു് വിധേയമാണു്. എന്നാൽ ക്രിസ്തുവിന്റെ പ്രമാണങ്ങൾ അങ്ങിനെയുള്ളവയല്ല; അവ, ശിക്ഷയെക്കുറിച്ചുള്ള ഭയമോ, പ്രതിഫലേച്ഛയോ ഇല്ലാതെ, അവയ്ക്കുവേണ്ടി മാത്രം പാലിക്കപ്പെടേണ്ടവയാണു്. ‘‘നിങ്ങളെ സ്നേഹിക്കുന്നവരെ മാത്രം നിങ്ങൾ സ്നേഹിച്ചാൽ നിങ്ങൾക്കു് എന്തു പ്രതിഫലമാണുള്ളതു്?’’ എന്നു കർത്താവു് ചോദിക്കുന്നു. സ്നേഹത്തിനുപകരം ദ്വേഷം തിരിച്ചു തരുന്ന ആളുകൾ അടങ്ങിയ ഒരു ലോകത്തിൽ ജീവിക്കുന്നവരും ജീവിക്കേണ്ടവരുമാണു് നാം എന്നുള്ള പൂർണ്ണബോധത്തോടുകൂടിയാണു് കർത്താവു് ശത്രുക്കളെ സ്നേഹിക്കുവാൻ ആജ്ഞാപിക്കുന്നതു്. ദൈവത്തെ സ്നേഹമായി അറിയുന്നവരും, ആ സ്നേഹപ്രകൃതിയിൽ വളരുന്നതു് മനുഷ്യന്റെ പരമലക്ഷ്യമായി അംഗീകരിക്കുന്നവരും മാത്രമാണു് യേശുക്രിസ്തുവിന്റെ പ്രമാണങ്ങളെ ഗൗരവമായി സ്വീകരിക്കുന്നതു്. അവർക്കു മാത്രം സ്വീകാര്യമായിട്ടുള്ളതാണു് ആ പ്രമാണങ്ങൾ. എങ്കിലും എല്ലാ മനുഷ്യക്കും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയുമാണു്.

ലോകപ്രകാരമുള്ള ധനവും മഹിമയും മാത്രം കാംക്ഷിക്കുന്നവർക്കു് യേശുവിന്റെ പ്രമാണങ്ങളുടെ അർത്ഥമോ ആവശ്യമോ വെളിപ്പെടുന്നതല്ല. ലോകത്തിന്റെ നോട്ടത്തിൽ ഈ പ്രമാണങ്ങൾ കേവലം മൌഢ്യമാണു്. യേശുക്രിസ്തുവിൽ വെളിപ്പെട്ടിട്ടുള്ള ദൈവപ്രകൃതിയും മനുഷ്യജീവിതത്തിന്റെ മാതൃകയും ആദ്ധ്യാത്മികമൂല്യങ്ങളും സ്വീകാര്യമായി തോന്നുന്നവക്കും അവയുടെ വെളിച്ചത്തിലും ശക്തിയിലും ജീവിതം നയിക്കണമെന്നുള്ള തീരുമാനം ചെയ്തിട്ടുള്ളവക്കും മാത്രമാണു് അവ പ്രസക്തമായിത്തീരുന്നതു്.

സാധാരണ മനുഷ്യർക്കു്, വലിയ പ്രയാസമില്ലാതെ, പ്രയോഗത്തിലാക്കാവുന്ന ഒരാദർശം യേശുക്രിസ്തു നൽകേണ്ട ആവശ്യമില്ല. അതു മനുഷ്യസമുദായത്തിനുതന്നെ നിർമ്മിക്കാവുന്നതാണു്. സമുദായത്തിന്റെ മാന്യമായ ജീവിതത്തിനുമാത്രം ഉപകരിക്കുന്ന ഒരു നിയമസംഹിതയല്ല ക്രിസ്തു തന്റെ ഗിരിപ്രഭാഷണംവഴിയായി മനുഷ്യകുലത്തിനു നൽകിയിട്ടുള്ളതു്. ദൈവരാജ്യത്തിലെ അംഗങ്ങളുടെ ജീവിതത്തെ ഭരിക്കേണ്ട പ്രമാണങ്ങളാണു്. അവ കേവലം അപ്രായോഗികമായ ഏതോ സ്വർഗ്ഗീയ ആദർശമാണെന്നു പറഞ്ഞു് തിരസ്കരിക്കുവാൻ ഒരു യഥാർത്ഥ ക്രിസ്ത്യാനിക്കു് സാധിക്കയില്ല. ഈ ലോകത്തിലെ പ്രയാസങ്ങൾക്കും പ്രതിബന്ധങ്ങൾക്കും ഇടയിൽ ജീവിക്കുവാനുള്ളവരെ തന്നെ ഉദ്ദേശിച്ചാണു് ക്രിസ്തു അവയെ നൽകിയതു്. അവ അപ്രായോഗികമാണെന്നോ അല്ലെന്നോ തീർത്തു പറയുക പ്രയാസമാണു്. അവയിൽ ഏതെങ്കിലും എപ്പോഴെങ്കിലും ആർക്കെങ്കിലും പ്രായോഗികമാകുന്നുണ്ടെങ്കിൽ അതു് ഒരു വ്യവസ്ഥയനുസരിച്ചു് മാത്രമാണു്. അതായതു് പരിപൂർണ്ണമായ ആ പ്രമാണം പ്രായോഗികമാകുന്നതു് പരിപൂർണ്ണനാ

---

മൂവ്മെന്റു്) കനകജൂബിലി സംബന്ധിച്ചുള്ള പദ്ധതികൾ ആവിഷ്ക്കരിക്കാൻ മൂവ്മെന്റു് ജനറൽ കമ്മിററിയുടേയും വിവിധ ജൂബിലിക്കമ്മിററികളുടേയും ഒരു സംയുക്തയോഗം സെപ്റ്റംബർ 9-ാംനു- 2 മണിക്കു് ചെങ്ങന്നൂർ ബഥേ[illegible] പള്ളിയിൽവച്ചു പ്രസിഡണ്ടു് ([illegible] പീലക്സിനോസ് തിരുമേനി[illegible]ടെ അദ്ധ്യക്ഷതയിൽ കൂടുന്നതാണെന്നു് ജനറൽ സെക്രട്ടറി റവ. ഡീക്കൻ പി. എസ്. സാമുവൽ അറിയിച്ചിരിക്കുന്നു.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ—യാക്കോബ് 3: 13–18

ഉയരത്തിൽനിന്നുള്ള ജ്ഞാനം നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ ആത്മാവിൽനിന്നുള്ള ജ്ഞാനമാണ്. അതിൻെറ ലക്ഷണങ്ങൾ—വിനയം, നിർമ്മലത, സമാധാനം, അനുസരണം മുതലായവ—ഗലാത്യർ 5: 22, 23—ൽ പൗലൂസ് ശ്ലീഹാ വിവരിക്കുന്ന ആത്മാവിൻെറ ഫലങ്ങളെ അനുസ്മരിപ്പിക്കുന്നു. ഭൗമികമായ ജ്ഞാനം ഈർഷ്യയും ശാഠ്യവും ഉളവാക്കുന്നു. സത്യത്തിനെതിരായി സ്വയത്തെ മുൻനിർത്തി പ്രവർത്തിക്കുവാൻ പ്രേരിപ്പിക്കുന്നു. ഉയരത്തിൽനിന്നുള്ള ജ്ഞാനം സർവ്വോപരി സൗമ്യതയെ ഉളവാക്കുന്നു. "ഞാൻ സൗമ്യതയും താഴ്മയും ഉള്ളവനാകയാൽ എൻെറ നുകം ഏററുകൊണ്ടു് എന്നോടു പഠിപ്പിൻ" എന്നു കർത്താവു കല്പിക്കുന്നു. സൗമ്യതയും താഴ്മയും ഇല്ലാതെ ഉയരത്തിൽനിന്നുള്ള ജ്ഞാനം പ്രാപിക്കുവാനൊ, അതു മററുള്ളവക്കു പകന്നുകൊടുക്കുവാനൊ ആക്കും കഴിയുന്നതല്ല. സൗമ്യതയുള്ളവർ ദൈവത്തോടു ശരിയായബന്ധം പാലിക്കുന്നതിനാൽ മനുഷ്യരോടും സമാധാനമായി വർത്തിക്കുന്നു. ഉയരത്തിൽനിന്നുള്ള ജ്ഞാനത്തിൻെറഫലങ്ങൾ നമ്മുടെ ജീവിതത്തിൽ പ്രത്യക്ഷപ്പെടുന്നുണ്ടോ?

ചൊവ്വാ—യാക്കോബ് 4: 1–10

സമാധാനത്തെക്കുറിച്ചുള്ള ചിന്തയിലാണ് കഴിഞ്ഞ അദ്ധ്യായം അവസാനിച്ചതു്. എന്നാൽ ശണ്ഠയും കലഹവും നടമാടുന്നിടത്തു സമാധാനം എങ്ങിനെ സാദ്ധ്യമാകും? മനുഷ്യൻെറ ഭോഗേച്ഛകളിൽനിന്നാണ് ശണ്ഠയും കലഹവും ഉത്ഭവിക്കുന്നതെന്നു യാക്കോബ് ശ്ലീഹാ പറയുന്നു. നമുക്കു പരാജയമുണ്ടാകുമ്പോൾ മററുള്ളവരുടെ വിജയം നമ്മെ അസൂയാലുക്കളാക്കുന്നു. പ്രാർത്ഥനയുടെ ആത്മാവു നമ്മിൽ ഇല്ലാതാകുന്നു! ലോകസ്നേഹത്തിനു് അടിമകളായിത്തീരുന്ന നാം ദൈവസ്നേഹത്തെ ഉപേക്ഷിക്കുന്നു. ഇവ രണ്ടും പരസ്പരവിരുദ്ധമാണ്. നാം നമ്മുടെ അശുദ്ധിയെ ഉപേക്ഷിച്ച് അനുതാപത്തോടെ ദൈവത്തെ സമീപിച്ചാൽ പിശാചും അവൻെറ പരീക്ഷകളും നമ്മെ വിട്ടകലും. നാം ലോകത്തോട്ട് അനുരൂപരാകാതെ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ മനസ്സു പുതുക്കി രൂപാന്തരപ്പെട്ടവാൻ പരിശുദ്ധാത്മാവുനമ്മെ സഹായിക്കട്ടെ.

ബുധൻ—യാക്കോബ് 4: 11—17

മനുഷ്യജീവിതത്തെ ഭരിക്കുന്ന രണ്ടു പ്രമാണങ്ങളേയുള്ളു. ഒന്നു്, ദൈവത്തിൻെറ പ്രമാണം, മററതു, ലോകത്തിൻെറ പ്രമാണം. ഇവ രണ്ടും പരസ്പരവിരുദ്ധമാണെന്നു ശ്ലീഹാ വീണ്ടും ചൂണ്ടിക്കാണിക്കുന്നു. സഹോദരനെ ദൂഷിക്കയും വിധിക്കയും ചെയ്യുന്നതു ദൈവത്തിൻെറ ന്യായപ്രമാണത്തെ ദൂഷിക്കയും വിധിക്കയും ചെയ്യുന്നതിനുസമമാണ്. ന്യായപ്രമാണത്തോടു നാം ചെയ്യേണ്ടതു്, അതിനെ വിധിക്കയല്ല, അനുസരിക്കയാണ്. അപ്രകാരം തന്നെ സഹോദരനെ കുററപ്പെടുത്തുകയും വിമർശിക്കയും ചെയ്യാതെ സ്നേഹത്തോടെ പെരുമാറുകയാണ് നമ്മുടെ കടമ. നമ്മുടെ ലൗകികത്വത്തിൻെറ മറെറാരു വശം ജീവിതത്തിൻെറ ക്ഷണഭംഗുരതയെ ഓർക്കാതെ ദീർഘകാലത്തേക്കുള്ള പ്ളാൻ തയ്യാറാക്കുകയാണ്. ദൈവത്തിൽ ആശ്രയിക്കുന്നവർ ദൈവഹിതത്തിനു വിധേയമായിട്ടല്ലാതെ യാതൊരു പ്ളാനും തയ്യാറാക്കുകയില്ല. നമ്മുടെ അഭിലാഷങ്ങൾ ദൈവാശ്രയത്തിൽ അടിയുറച്ചവയാണോ അതോ ദൈവത്തെ അവഗണിച്ചുള്ളവയാണോ?

വ്യാഴം—യാക്കോബ് 5: 1—6

നമ്മുടെ ലൗകികത്വത്തിൻെറ മൂന്നാമത്തെ വശമായി ശ്ളീഹാ ഈ ഭാഗത്തു ചൂണ്ടിക്കാണിക്കുന്നതു ദ്രവ്യാഗ്രഹമാണ്. നമ്മെ ഏററവും അധികമായി ലോകമയന്മാരാക്കിത്തീർക്കുന്നതു് ധനത്തോടുള്ള നമ്മുടെ മനോഭാവമായിരിക്കാം. അമിതമായ ദ്രവ്യാഗ്രഹമുള്ളവർ ഈ ലോകത്തിൻെറ മൂല്യങ്ങൾമാത്രം ജീവിതത്തിനു് ആധാരമാക്കുന്നു. അവരുടെ സുരക്ഷിതത്വവും ആശ്രയവും മുഴുവൻ ധനത്തിലാണ്. നിത്യമായ ജീവിതത്തിനാവശ്യമായ യാതൊന്നും ധനത്തിനു പ്രദാനം ചെയ്വാൻ കഴികയില്ല. അതു മാത്രമല്ല സഹോദരസ്നേഹത്തെ ദ്രവ്യസ്നേഹം നശിപ്പിക്കുകയും ചെയ്യുന്നു. ധനവാന്മാർക്കു തൊഴിലാളികളോടുണ്ടാകുന്ന അക്രൈസ്തവ മനോഭാവത്തെയും ആഡംബരജീവിതത്തെയും ശ്ളീഹാ കുററപ്പെടുത്തുന്നു. ധനത്തോടുള്ള നമ്മുടെ മനോഭാവം ക്രിസ്തീയമാണോ എന്നു നാം സ്വയം പരിശോധന ചെയ്തു നോക്കണം.

വെള്ളി. യാക്കോബ് 5:7–12.

ക്രിസ്ത്യാനികൾ കർത്താവിൻെറ പ്രത്യക്ഷതയ്ക്കായി കാത്തിരിക്കുന്നവരാണ്. അവർക്കു പല വിധത്തി

---

യ ദൈവത്തിൻെറ സാന്നിദ്ധ്യവും ശക്തിയും നമ്മുടെ ജീവിതത്തിൽ നാം സ്വീകരിക്കുന്നതനുസരിച്ചു മാത്രമാണ്. ബലഹീനരായ നമുക്ക് നമ്മുടെ സ്വാർത്ഥതയും പാപവും നിമിത്തം ദൈവത്തിൻെറ നിയന്ത്രണത്തിന് മുഴുവനായി വിധേയരാകാൻ കഴിയാത്തപ്പോൾ പരാജയങ്ങൾ ഉണ്ടാകാതിരിക്കയില്ല. എന്നാൽ ആ പരാജയങ്ങളുടെ വെളിച്ചത്തിൽ ക്രിസ്തീയ ആദർശം പാടേ അസാദ്ധ്യമാണ് എന്നു എഴുതിത്തള്ളുന്നതു് ശരിയായിരിക്കയില്ല. നമ്മുടെ ജീവിതം ഒരു വളർച്ചയാണ്. അതിനു രൂപാന്തരം സാദ്ധ്യമാണ്. എന്നാൽ വളർച്ചയും രൂപാന്തരവും ഏതെങ്കിലും ഒരു ഘട്ടത്തിൽ പൂർത്തിയാകണമെന്നില്ല. നമ്മുടെ വളർച്ച നിത്യമായിട്ടുള്ളതാണ്. അതുകൊണ്ടു് ഈ ലോകത്തിലെ ജയാപജയങ്ങൾകൊണ്ടുമാത്രം നമ്മുടെ ജീവിതത്തെ അളക്കുന്നതു് അസാദ്ധ്യമായിരിക്കും. സർവ്വപ്രധാനമായ കാര്യം നാം സ്വീകരിച്ചിരിക്കുന്ന ലക്ഷ്യം ഏതാണെന്നുള്ളതാണ്. അതിലേക്കാണോ അനുദിനം നാം പ്രയാണം ചെയ്യുന്നതും വളർന്നുകൊണ്ടിരിക്കുന്നതും എന്നുള്ളതാണ് നിർണ്ണായകമായ പരിഗണന. യേശുക്രിസ്തുവും ദൈവവും നമുക്കു യാഥാർത്ഥ്യങ്ങളാണോ? അല്ലെങ്കിൽ യേശുക്രിസ്തുവിൻെറ പ്രമാണങ്ങൾ പ്രായോഗികമോ അപ്രായോഗികമോ എന്നുള്ള പ്രശ്നം തന്നെ ഉദിക്കുന്നില്ല. ആണെങ്കിൽ യേശുക്രിസ്തു നൽകിയിട്ടുള്ള വ്യവസ്ഥകളനുസരിച്ച് ആ പ്രമാണങ്ങളെ പ്രയോഗിച്ചു നോക്കുക മാത്രമാണ് പ്രശ്നത്തിനുള്ള ഉത്തരം. അങ്ങിനെ ചെയ്തിട്ടുള്ളവക്കും ചെയ്യുന്നവക്കും ക്രിസ്തീയ ആദർശവും പ്രമാണങ്ങളും വർദ്ധമാനമായി പ്രയോഗികമായിക്കൊണ്ടിരിക്കുന്നു എന്നു് അനുഭവത്തിൽനിന്നു സാക്ഷിക്കുവാൻ കഴിയും.

# അദ്ധ്യാപകലോകത്തിനു മഹത്തായ മാതൃക

## നിര്യാതനായ പി. എം. കുര്യൻമാസ്റ്ററുടെ അപദാനങ്ങൾ

റ്റി. ചാണ്ടി

നീണ്ട കാൽച്ചട്ടയും കോട്ടും തലപ്പാവും ധരിച്ച ദീർഘകായൻ. മുഖത്തു തുളുമ്പിനിൽക്കുന്ന ഗാംഭീര്യം ചിറകെട്ടി തടഞ്ഞുനിറുത്തിയിരിക്കുന്ന തടിച്ച മേൽമീശ. വടിവൊത്ത ശരീരം. ആരുടേയും ഹൃദയത്തിന്റെ ഉള്ളറകളിലേയ്ക്കു തുളച്ചുകയറുന്ന ഈട്ടററ സ്വരം. ആ ഗംഭീരപുരുഷൻ കോട്ടയം സി. എം. എസ്. കോളേജിന്റെ വരാന്തയിൽക്കൂടെ ഒരുവട്ടം നടന്നാൽ മതി, ആ വിദ്യാലയത്തിൽ ഒരു സൂചി നിലത്തുവീണാൽ കേൾക്കത്തക്കവിധം സർവ്വത്ര നിശ്ശബ്ദമാകും. ഇതു് ഇന്നത്തെ കഥയല്ല. ഏതാണ്ടു് അര നൂററാണ്ടുമുമ്പുള്ള സി. എം. എസ്. കോളേജിന്റെ ചരിത്രത്തിലുള്ള ഒരു കഥയാണു്. ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോൾ ഇന്നു മദ്ധ്യപ്രായം കഴിഞ്ഞിട്ടുള്ളവരും കോട്ടയം സി. എം. എസ്. കോളേജിൽ പഠിച്ചിട്ടുള്ളവരുമായ ബഹുസഹസ്രം വായനക്കാർ അവരുടെ വന്ദ്യഗുരുഭൂതനായ പി. എം. കുര്യൻമാസ്റ്ററെ അനുസ്മരിക്കാതിരിക്കുകയില്ല.



തന്റെ ആയുഷ്ക്കാലത്തിന്റെ അർദ്ധഭാഗം അദ്ധ്യാപകവൃത്തിയിൽ കഴിച്ചുകൂട്ടിയ പി. എം. കുര്യൻമാസ്റ്റർ കോട്ടയം കോളേജിനു മഹത്തായ ചരിത്രം സൃഷ്ടിച്ച ഒരു മഹാപുരുഷൻതന്നെ ആയിരുന്നു. നീണ്ട 24 വർഷങ്ങൾ ഒരു വിദ്യാലയത്തിന്റെ പ്രഥമാദ്ധ്യാപകനായിരിക്കുക എന്നതു് ഒരപൂർവ്വകാര്യമാണു്. പക്ഷെ പി. എം. കുര്യൻമാസ്റ്റർ ഹെഡ്മാസ്റ്ററായിരുന്ന 24 കൊല്ലം സി. എം. എസ് കോളേജിന്റെ സുവർണ്ണകാലഘട്ടമായിരുന്നുവെന്നു വേണം പറയുവാൻ. അവിടെനിന്നു അദ്ദേഹത്തിന്റെ ശിഷ്യന്മാരായി പഠിച്ചിറങ്ങിയിട്ടുള്ള ബഹുസഹസ്രം വിദ്യാർത്ഥികളിൽ ഒരു നല്ല പങ്കു് ഇന്നു കേരളത്തിൽ എന്നുമാത്രമല്ല ഭാരതത്തിന്റെ നാനാഭാഗങ്ങളിലും, അല്ല ലോകത്തിന്റെ നാനാഭാഗങ്ങളിലും വിവിധനിലകളിൽ വിരാജിക്കുന്നുണ്ടു്. ബിഷപ്പു് സി. കെ. ജേക്കബ് തിരുമേനി, ദിവംഗതനായ ഏബ്രഹാംമാർത്തോമ്മാ മെത്രാപ്പോലീത്താ, തുടങ്ങിയ മഹാരഥന്മാരെ മാത്രമല്ല ഇന്നു റഷ്യയിലെ ഇന്ത്യൻ സ്ഥാനപതിയായി ഇന്ത്യയുടെ നയതന്ത്രപരമായ കാര്യങ്ങൾ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന ശ്രീ. കെ. പി. എസ്. മേനോൻ, ഫ്രാൻസിലെ ഇന്ത്യൻസ്ഥാനപതി സർദാർ കെ. എം. പണിക്കർ തുടങ്ങിയ വിശ്വവിഖ്യാതന്മാരെപ്പോലും പഠിപ്പിക്കുകയും അവരുടെ ഭക്ത്യാദരവുകൾക്കു് പാത്രീഭൂതനാകുകയും ചെയ്തിട്ടുള്ള അഭിവന്ദ്യഗുരുനാഥനായിരുന്നു ശ്രീ പി. എം. കുര്യൻമാസ്റ്റർ. തന്റെ ശിഷ്യഗണങ്ങൾക്കു് ഒരിക്കലും മറക്കാനാവാത്ത മാർഗ്ഗദർശനം നൽകിയ മഹാത്മാവായിരുന്നു അദ്ദേഹം.

വമ്പനു പിമ്പേ പോകുക ശ്രമകരമായ ഒരു കാര്യമാണു്. കേരളത്തിലെ ഒന്നാമത്തെ വിദ്യാഭ്യാസകേന്ദ്രമായ കോട്ടയത്തെ ഒന്നാമത്തെ ബി. ഏ. ബിരുദധാരിയായ ശ്രീ പി. എം. ചാക്കോആശാൻ അവർകളുടെ പിമ്പെയാണു് കുര്യൻമാസ്റ്റർ ഹെഡ്മാസ്റ്ററായി നിയമിതനായതു്. മഹാനായ ഒരു ഹെഡ്മാസ്റ്ററായിരുന്ന പി. എം. ചാക്കോ ആശാൻ അവർകളുടെ പിൻഗാമിയായി 1912–ൽ അദ്ദേഹത്തിന്റെ

---

ലുള്ള പീഡയും പ്രയാസവും സഹിക്കേണ്ടിവരും. എന്നാൽ ക്ഷമയോടും സഹിഷ്ണതയോടുംകൂടി സഹിച്ചു് കർത്താവിനുവേണ്ടി കാത്തിരിക്കുകയാണു് ക്രിസ്ത്യാനിയുടെ കടമ. കൃഷിക്കാരൻ മഴയ്ക്കുവേണ്ടി ദീർഘക്ഷമയോടെ കാത്തിരിക്കുന്നതുപോലെ ക്രിസ്ത്യാനിയും കാത്തിരിക്കണം. “കർത്താവിന്റെ പ്രത്യക്ഷത സമീപിച്ചിരിക്കുന്നു,” “ന്യായാധിപൻ വാതിൽക്കൽ നിൽക്കുന്നു.” ഈ ചിന്ത നമുക്കു കഷ്ടതയിൽ സഹിഷ്ണതയും ധൈര്യവും നൽകേണ്ടതാണു്. “കണ്ടാലും ഞാൻ വാതിൽക്കൽ നിന്നു മുട്ടുന്നു. ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ അവൻ എന്നോടുകൂടെയും ഞാൻ അവനോടുകൂടെയും ഭക്ഷണം കഴിക്കും” നമ്മുടെ ഹൃദയവാതിലിൽ മുട്ടുന്ന കർത്താവിനു ഹൃദയം തുറന്നു കൊടുക്കുകയും അവനോടുകൂടെ ജീവിതസൗഭാഗ്യം കണ്ടെത്തുകയും ചെയ്യുന്ന അനുഭവം നമുക്കുണ്ടാകട്ടെ.

ന്നി. യാക്കോബ് 5:13–20.

കഷ്ടത അനുഭവിക്കേണ്ടിവരുമ്പോൾ ആത്മാവിനെ താങ്ങുന്നതു പ്രാർത്ഥനയാണു്. ദൈവത്തിൽ വിശ്വാസമില്ലാത്തവർക്കു് അങ്ങനെയുള്ള അവസരങ്ങളിൽ പിറുപിറുപ്പുണ്ടാകും. കാരണം അവരുടെ ജീവിതത്തിന്റെ കേന്ദ്രം സ്വയമാണു്. വിശ്വാസത്തോടുകൂടിയ പ്രാർത്ഥന നമ്മുടെ ജീവിതത്തെ മുഴുവൻ ദൈവത്തിങ്കലേയ്ക്കു് ഉയർത്തുന്നു. മനുഷ്യജീവിതത്തിലെ ദുരിതങ്ങളിൽ ഒന്നു രോഗമാണു്. രോഗാവസ്ഥയിൽ സഹവിശ്വാസികളുടെ വിശ്വാസത്തോടുകൂടിയ പ്രാർത്ഥന രോഗിയുടെ ആത്മാവിനെയും ശരീരത്തെയും ഒരുപോലെ രക്ഷിക്കും. രോഗശാന്തിക്കുള്ള പ്രാർത്ഥന സഭയുടെ കർത്തവ്യങ്ങളിൽ ഒന്നാണു്. നമ്മുടെ കർത്താവിന്റെ അടുത്തു പക്ഷവാതക്കാരനെയും കൊണ്ടുവന്ന ആളുകളുടെ അനുഭവം ഓർക്കുക. അവരുടെ വിശ്വാസം രോഗിയുടെ ശരീരത്തിനും ആത്മാവിനും രക്ഷനേടുവാൻ മുഖാന്തിരമായി. നമ്മുടെ രോഗങ്ങളിലും പ്രയാസങ്ങളിലും നമ്മുടെയും മററുള്ളവരുടെയും പ്രാർത്ഥനയ്ക്കു നാം എത്രമാത്രം സ്ഥാനം കൊടുക്കുന്നുണ്ടു്?

ഉത്തമശിഷ്യനായ ശ്രീ പി. എം. കുര്യൻമാസ്റ്ററെ നിയമിച്ചതു് കോളജിൻെറ സൽപേരിനും ശ്രേയസ്സിനും മുഖാന്തരമായിത്തീർന്നതിൽ ആശ്ചര്യമല്ല.

കേരളത്തിൻെറ ഏതാണ്ട് അരനൂറ്റാണ്ടുകാലത്തെ വിദ്യാഭ്യാസ സംവിധാനത്തിൽ അവിസ്മരണീയമായ പങ്കുവഹിച്ച ഒരു മഹാനായിരുന്ന കുര്യൻമാസ്റ്റർ. നമ്മുടെ വിദ്യാഭ്യാസചരിത്രത്തിൻെറ പഴയ ഒരേട് അദ്ദേഹത്തിൻെറ തിരോധാനത്തോടുകൂടെ അവസാനിച്ചു കഴിഞ്ഞിരിക്കുന്നു എന്നു പറയാം.

കുര്യൻമാസ്റ്ററുടെ വ്യക്തിത്വത്തിൻെറ അടിത്തറ ഉറപ്പിച്ചിരുന്നതു് ചില വിശിഷ്ടസ്വഭാവങ്ങളാകുന്ന ആണിക്കല്ലുകളിലായിരുന്നു. അദ്ദേഹത്തിൻെറ ജീവിതസാഫല്യത്തിനുള്ള നിദാനവും അവയായിരുന്നു.

വിലകല്പിക്കേണ്ട മൂല്യങ്ങൾക്കു വില കല്പിക്കുകയും അവയ്ക്കുവേണ്ടി തൻെറ കഴിവിൻെറ നൂറുശതമാനവും പ്രതിഷ്ഠിക്കുകയും ചെയ്യുന്നതിൽ കുര്യൻമാസ്റ്റർ പ്രദർശിപ്പിച്ചിരുന്ന വ്യഗ്രതയാണ് അദ്ദേഹത്തെ ഒരു ശ്രേഷ്ഠപുരുഷനാക്കിത്തീർത്തതു്. അദ്ദേഹം മുറുകെപ്പിടിച്ചിരുന്ന ചില സ്വഭാവമൂല്യങ്ങളെക്കുറിച്ചു് എടുത്തു പറയേണ്ടതായിട്ടുണ്ട്.

കുര്യൻ മാസ്റ്ററെക്കുറിച്ച് ഓർമ്മിക്കുമ്പോൾ അദ്ദേഹത്തിൻെറ വിട്ടുവീഴ്ചയില്ലാത്ത കൃത്യനിഷ്ഠയെക്കുറിച്ചുള്ള സ്മരണയാണ് ഒന്നാമതു മനസ്സിൽ വരുന്നതു്. താഴത്തെ ക്ലാസ്സുമുതൽ മട്രിക്കുലേഷൻ ക്ലാസ്സുവരെ അദ്ദേഹത്തിൻെറ ശിഷ്യനായിരുന്ന ഒരു മാന്യൻ പറയുകയുണ്ടായി, ഒരിക്കൽപോലും കുര്യൻമാസ്റ്റർ താമസിച്ചു കോളജിൽ വരികയോ, അവധിയെടുക്കുകയോ ചെയ്തതായി ഓർമ്മിക്കുന്നില്ലെന്നു്. അദ്ദേഹത്തിൻെറ കൃത്യനിഷ്ഠയ്ക്ക് വേറെ അധികം ഉദാഹരണങ്ങൾ ആവശ്യമില്ല.

ഏർപ്പെടുന്ന ഏതുകാര്യവും പൂർണ്ണശക്തിയോടും പൂർണ്ണമനസ്സോടും പൂർണ്ണആത്മാവോടും ചെയ്യുന്നതിനുള്ള ഒരുക്കം അദ്ദേഹത്തിൻെറ ജീവിതത്തിൽ ഉടനീളം പ്രകടമായിരുന്നു. പകുതിമനസ്സോടുകൂടെ ഒരു കാര്യവും അദ്ദേഹം ചെയ്തിരുന്നില്ല. എല്ലാകാര്യങ്ങളും കൃത്യമായും ഭംഗിയായും ചെയ്യണമെന്നുള്ളതു് കുര്യൻമാസ്റ്ററെ സംബന്ധിച്ചിടത്തോളം ദൃഢവ്രതമായിരുന്നുവെന്നു പറയാം.

ജീവിതത്തിൻെറ എല്ലാ വ്യാപാരങ്ങളിലും അടുക്കും ചിട്ടയുമുള്ള ജീവിതം വളരെ ചുരുക്കം ചിലരെക്കൊണ്ടേ സാധിക്കൂ. പക്ഷെ ആ ചുരുക്കം ചില വ്യക്തികളിലൊരാളായിരുന്നു കുര്യൻമാസ്റ്റർ. അദ്ദേഹത്തിൻെറ ഉടുപ്പിലും, നടപ്പിലും പ്രവൃത്തികളിലും പ്രകടമായിരുന്ന വെടിപ്പും ഭദ്രതയും, വരവണ്ണം വ്യതിചലിക്കാത്ത ചിട്ടകളുടെ ഫലമായിരുന്നു. അദ്ദേഹത്തിൻെറ അപാരമായ കാര്യശേഷിയുടെ അടിസ്ഥാനവും അവയായിരുന്നു. കുര്യൻമാസ്റ്ററുടെ സത്യദീക്ഷയെപ്പറ്റി പ്രകീർത്തിക്കാത്തവർ കാണുകയില്ല. അകലെ നിൽക്കുന്നവർക്ക് അദ്ദേഹത്തിൻെറ അന്യാദൃശമായ ഗാംഭീര്യം ദൃശ്യമായിരുന്നെങ്കിൽ അടുക്കുന്നവർക്ക് അലിവും വാത്സല്യവും നിറഞ്ഞ ഒരു ഹൃദയത്തിൻെറ കവിഞ്ഞൊഴുകൽ കാണാൻ കഴിയുമായിരുന്നു. കുര്യൻ മാസ്റ്ററുടെ അയവില്ലാത്ത ശിക്ഷണവ്യഗ്രതയും, കർമ്മകുശലതയും കാര്യപ്പിടിപ്പും അദ്ദേഹത്തെ ഉത്തമനായ ഒരു മാതൃകാദ്ധ്യാപകനാക്കിത്തീർത്തു. അല്ലെങ്കിൽ ഒരു മാതൃകാദ്ധ്യാപകനു് ഇതിൽക്കൂടുതൽ എന്താണു വേണ്ടതു്. ശ്രീ. കെ. പി. എസ് മേനോൻ പോലും കുര്യൻമാസ്റ്ററെ കാണുമ്പോൾ സാഷ്ടാംഗപ്രണാമം ചെയ്യത്തക്കവിധം സംപൂജ്യനായ അദ്ദേഹം തൻെറ ശിഷ്യഗണങ്ങളുടെ ഹൃദയത്തിൽ സ്ഥിര പ്രതിഷ്ഠിതനായിരുന്നു.

കുര്യൻമാസ്റ്ററുടെ അപദാനങ്ങൾ കേവലം പള്ളിക്കൂടത്തിൻെറ ഭിത്തിക്കെട്ടിനുള്ളിൽ ഒതുങ്ങിനിന്നില്ല. അദ്ദേഹം ഹെഡ്മാസ്റ്റർപദത്തിൽനിന്നു വിരമിച്ചശേഷം പൊതുജീവിതരംഗത്തേക്കു് ഇറങ്ങിച്ചെന്നു സി. എം. എസ് കോളജിൻെറ ഭരണ സമിതിയംഗമായും കോളജിൻെറ ഒരുത്തമസുഹൃത്തായും പ്രവർത്തിച്ചുകൊണ്ടിരുന്നതിനു പുറമെ ജീവകാരുണ്യപരമായുള്ള പ്രവർത്തനങ്ങളിലും അദ്ദേഹം ഏർപ്പെട്ടു. മുണ്ടകപ്പാടം അഗതിമന്ദിരത്തിൻെറ ഒരു സജീവ പ്രവർത്തകനായും പ്രായവും പാകവും ചെന്ന ഒരു ഗുരുവും ആലോചനക്കാരനുമായും അദ്ദേഹം അനുഷ്ഠിച്ചിട്ടുള്ള സേവനങ്ങൾ അവിസ്മരണീയങ്ങളാണു്.

ഏതൊരു ജോലിയിലും ഏർപ്പെട്ടു കഴിഞ്ഞാലുടൻ കുര്യൻമാസ്റ്റർ ഒരു യുവാവായി മാറിക്കഴിയും. ആ വന്ദ്യവയോധികൻ ചുറുചുറുക്കോടെ ഓരോ കാര്യവും അവധാനപൂർവ്വം ചെയ്യുന്നതുകണ്ടാൽ ഇന്നത്തെ തലമുറക്കാർ നാണിച്ചുമാറിനിൽക്കുമായിരുന്നു. താനുൾപ്പെട്ടിരുന്ന മാങ്ങാനം മാർത്തോമ്മാ പള്ളിയുടെ ട്രസ്റ്റിയായും, ആ ഇടവകയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന സ്കൂളുകളുടെ മാനേജരായും മറ്റും ചെയ്തിട്ടുള്ള സേവനങ്ങൾ വാർദ്ധക്യകാലത്തുപോലും അദ്ദേഹം ഫലപ്രദമായി ചെയ്തുകൊണ്ടിരുന്നതിനു് ഉദാഹരണങ്ങളാണു്. അങ്ങനെ അദ്ദേഹം ഇന്നത്തെയും നാളത്തെയും തലമുറകൾക്ക് മഹത്തായ ഒരു മാതൃക കാണിച്ചുകൊടുത്തശേഷം ഇക്കഴിഞ്ഞ ചൊവ്വാഴ്ച (ഓഗ. 2?) വെളുപ്പിനു പരലോക പ്രാപ്തനായി.

ഒരു സംസ്കൃതപണ്ഡിതനായിരുന്ന പുതുപ്പള്ളിൽ പുത്തൻപുരയ്ക്കൽ മാമ്മനാശാൻ അവർകളുടെ ദ്വിതീയ പുത്രനായിരുന്ന ശ്രീ. പി. എം. കുര്യൻ അദ്ദേഹം താഴത്തെ ക്ലാസ്സുമുതൽ സി. എം. എസ്സ്. കോളജിലാണു പഠിച്ചതു്. ഹൈസ്ക്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ ശേഷം, എഫ്. എ. ക്ലാസ്സിൽ ചേർന്നു ജയിച്ചു. അതു കഴിഞ്ഞു് തിരുവനന്തപുരം കോളജിൽ ചേർന്നു ബി. എ. ബിരുദം നേടി. യശശ്ശരീരനായ മാമ്മൻ മാപ്പിളയും, ഒ. എം. ചെറിയാനും മറ്റും ശ്രീ. പി. എം. കുര്യൻെറ സഹപാഠികളായിരുന്നു. ഒരുവർഷം എം. റ്റി. സിമ്മാനാരി ഹൈസ്ക്കൂളിൽ അദ്ധ്യാപകനായിരുന്ന ശേഷമാണു് സി. എം. എസ്സ്. കോളജിൽ അദ്ദേഹം നിയമിതനായതു്. 40 വർഷക്കാലം അദ്ദേഹം കോളജ്ഹൈസ്ക്കൂളിലെ ഒരദ്ധ്യാപകനായും അതിൽ 24 വർഷം ഹെഡ്മാസ്റ്ററായും പ്രശസ്ത സേവനമനുഷ്ഠിച്ചു.

അദ്ധ്യാപകവൃത്തിയിൽനിന്നു പിരിഞ്ഞ ശേഷം പൊതുജീവിതരംഗത്തും സ്വന്തം ഇടവകയിലും വിവിധസേവനങ്ങൾ അനുഷ്ഠിച്ചുകൊണ്ടു് അദ്ദേഹം വിശ്വസ്തതയോടെ തൻെറ ഓട്ടം തികച്ചു.

മാങ്ങാനത്തു് തുരുത്തേൽ കുടുംബത്തിൽ നിന്നു വിവാഹം ചെയ്തിരുന്ന അദ്ദേഹത്തിനു മൂന്നു പുത്രന്മാരും 6 പുത്രിമാരുമുണ്ടു്.

—

# PEACEMAKERS IN THE CHURCH OF CHRIST

By Bishop Mangal Singh, Bombay

,'Blessed are the Peacemakers: for they shall be called Children of God:" Matt, 5: 9

The Sermon on the Mount is the Gospel of Jesus Christ in miniature· It is the constitution of the Christian Faith, and blessed are those who live in the light of the seremon in their day to day life. If the world had only the Sermon on the Mount or we may say the 5, 6 and 7 chapters of Matthews, and people lived according to the teachings of these three chapters, the world would be different. For some time I have been thinking rather deeply on the Beatitudes and to find out from my own life how much I have been living within the meaning of this great sermon. I do not propose to deal with all the beatitudes, but I would like to deal with one which has come uppermost in my mind because of the three-fourths of my time that goes into understanding the quarrels of the Church and problems of the day.

We have heard of this peace for the last two centuries and yet there is no peace· No wonder Jermiah was right when he said, "For they have healed the hurt of the daughter of my people silghtly, saying, peace, peace; when there is no peace." (Jeremiah 8: 11). But we say we have peace or at least, we are making desperate attempts for peace. Our Prime Minister goes to the ends of the world to make people peace-minded· We may have peace due to weakness· When two dogs fight to exhaustion, they sit apart but still growl at each other. This is illustrated in the Treaty of Versailles after the World War I which resulted in the II. Indifference may bring peace, like the peace that came in the home of Rip Van Winkle when, to avoid family quarrels, he went out of the home to take twenty year nap.

Real peace is quite different and when it comes, it becomes a permanent organism. In this peace, swords are turned into plowshares and spears into pruning hooks· (Micah 4: 3) Why do we need peace-makers?

**I· We need Peace-makers because there is no Peace:**

Jeremiah says, "peace, peace, when there is no peace." We have no peace because man is at war With his Maker—God. This separation between man and God started in the Garden of Eden· Instead of man going to seek God, God, in His love and mercy, came to seek man saying, "Adam where art thou?" Adam hid himself because he could not face God. Sin had blinded his eyes and reconciliation was necessary before he could face God· Saul was at war with God until he became Paul on the Demascus Road· God reconciled and really forgave Adam but the sting remained until He sent His own begotton Son to pull it out· Christ came and made a propitiation for our sins and now we have started out sins again. War with God means civil war within· The Prodigal son was at war with his father and so he was at war with himself, until he repented and went back to his father's house. We have to go back in order to end the civil war within us·

But civil war within means war with man. Starting with a warring nature within, you cannot be at peace with your neighbour outside· The inner war breaks and effects the next man in the country, in the community and in the Church. We, Christians, go about preching peace and take pride in having the Prince of Peace as our Lord. But has God sufficient control over ourselves? I am deeply concerned about the Church in India. Where are we headed to? Love tolerance and forbearance seem to have left our hearts. The slightest excuse throws us at war. There is war between man and man, between ministers and congregations. What shall we do about this? The only solution is reconciliation with God, and then peace will follow within and without· Let every one be a peace-maker.

**II. We need peace-makers because hate is costly.**

I wonder if we have ever calculated the cost of hate to our person and to our neighbour? Have you ever watched a man with a sin-torn life? How do you feel yourself, when you have an aught against someone, or bear ill will against your brother? Your own peace is lost and any small excuse will fling you at your enemy· It is a consuming experience, worse than T· B. No wonder Paul was persuaded to say, "O, wretched man that I am! who shall deliver me from the body of this death?" (Romans 7: 24.) Who has read the Psalms without feeling compassion on the writers' life. How often we, ourselves, have cursed our own selves, "O, I wish I had not done so, or had not hurt the feeling of such and such man"·

I wonder if you agree with me if I say selfishness begets hate? Selfishness drove Germany to hate the rest of the world, which gave birth to World War I· I saw war devastations in the Philippines, Japan and London· In Manila, we have a children's garden, run by Methodists. Who are there? The children of unknown fathers during the war. These are the remains of war sins. Millions of our best men were lost because of this selfish nature. That same disease has crept into the Church, and we have quarrels and strifes in the Church. There is no peace, because the peace makers have become war-makers and thus have lost the heritage of being called sons and daughters of God. Illegal possession of Church property, going about creating dissatisfaction in Churches, are only due to selfish and undedicated lives. We need to be peace-makers by dedicating ourselves to God and getting reconciled with Him.

**III Peace-makers are needed because peace will not come by itself:**

Peace does not come by itself. It is not a wild grass, but a tender love of God expressed in His Son who brought peace on the Cross. Any man can sow hatred but it is only the children of God who can sow peace through love. Our Lord, in His parting discourses said "My peace I give unto you." In the prayer taught to His disciples, His opening words are "Our Father." This is a comprehensive expression and includes "My brother." Father's sons are brothers and therefore, as our text says, only

peace makers can truly be called the children of God. A peace-maker's prayer is not like that of the childless couple who prayed, "Lord, bless us two, and that will do," or like that bachelor who prayed, "Lord, bless only me, that's as far as I can see." But a peacemaker's prayer is like the prayer of the poet who prayed in his poetic language, "God has given me birth, To brother all the sons of earth." God has given us birth and with us many more are born and belong to one family around the world.

Conditions for peace must be created, and the first conditions is peace with God. Are you in peace with God? If you are in peace with your ownself. When there is peace within you, you do not get excited over small matters you do not want to be selfish and you do not want to take the law of the land or the Church in your hand. You want to be a peacemaker at every place and at every turn of your life. Yes, you are then at peace with your brother. You have the fruit of love, tolerance and forgiveness. You love, God with your heart and your neighbours like yourself. This ensures peace because it is born of love and confidence in God and man

(From the Indian Witness)

## അമേരിക്കയിലേക്ക്



പത്തനംതിട്ട കാതോലിക്കേററ് ഹൈസ്കൂൾ റിട്ട. ഹെഡ് മാസ്റ്റർ ശ്രീ. പി. ഇ. ചെറിയാൻെറ സീമന്തപുത്രനും ബോംബെ ഓത്തഡോക്സ് പള്ളി വികാരിയുമായ റവ. ഫാദർ പി. സി. ഈപ്പൻ എം. എ. ന്യൂയോക്കിലെ ജനറൽ തിയോളജിക്കൽ സിമ്മനാരിയിലെ വേദശാസ്ത്രപഠനാർത്ഥം ഓഗസ്റ്റ് 27-ാം തീയതി ബോംബെയിൽ നിന്നും കപ്പൽ മാർഗ്ഗം പോയിരിക്കുന്നു.

## ടി. എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ

ഒരു വർഷക്കാലത്തേക്കു് മലയായിലെ ഓത്തഡോക്സ് പള്ളിവികാരിയായി നിയമിക്കപ്പെട്ട വ: ദി. ടി. എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ ഓഗസ്റ്റ് 28-ാംനു സസുഖം സിംഗപ്പൂരിൽ എത്തിച്ചേർന്നിരിക്കുന്നു.

മലയായിലെ ഓത്തഡോക്സ് പള്ളിവികാരിയായ റവ. ഫാദർ കെ. ഏ. ജോർജ്ജിനെ സിംഗപ്പൂർ ഇടവകയിലേക്കു് സ്ഥലം മാററിയിരിക്കുന്നു.

## വൈദിക സിമ്മനാരിദിനം

കോട്ടയം ഓത്തഡോക്സ് വൈദികസിമ്മനാരിയുടെ വർഷംപ്രതിയുള്ള വൈദികസിമ്മനാരി ദിനാചരണവും കാണിക്കശേഖരവും 1957 ഒക്ടോബർ 6-ാംനു നടത്തുന്നതാണെന്നറിയുന്നു.

## സെൻറ് ജോർജജസ് അസോസിയേഷൻ

തിരുവനന്തപുരം സെൻറു് ജോജ്ജസ് അസോസിയേഷൻെറ ഉൽഘാടനം ഓഗസ്റ്റ് 25-ാംനു ചർച്ചുവീക്കിലി ചീഫ് എഡിററർ ശ്രീ എൻ. എം. ഏബ്രഹാം നിർവ്വഹിച്ചിരിക്കുന്നു. സമ്മേളനത്തിൽ റിട്ട. ജഡ്ജി ശ്രീ കെ. സി. ഏബ്രഹാം അദ്ധ്യക്ഷത വഹിക്കുകയും ഓത്തഡോക്സ് സ്ററുഡൻറ് മൂവ്മെൻറ് ജ. സെക്രട്ടറി ഡീക്കൻ പി. എസ്. സാമുവൽ പ്രസംഗിക്കുകയും ചെയ്തു. തിരുവനന്തപുരത്തെ വിവിധ കോളജുകളിൽ പഠിക്കുന്ന വിദ്യാർത്ഥികളെ പ്രധാനമായും ഉൾക്കൊള്ളുന്ന ഒരു സജീവസംഘടനയാണു് സെൻറു് ജോജ്ജസ് അസോസിയേഷൻ.



## ചർച്ച് വീക്കിലി

### വരിസംഖ്യ

| | രൂ | നയെപ |
|---|---|---|
| ഒരു വർഷത്തേയ്ക്കു് | 6 | |
| ആറുമാസത്തേയ്ക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | |

മാനേജർ.
ചർച്ചുവീക്കിലി
കോട്ടയം.

M. Reg No 5268. Licence No. 498:

# ചർച്ച് വീക്കിലി



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.